# ഇമാമിന്റെ ആവശ്യകത

## (സറൂറത്തുൽ ഇമാം)

**ഹദ്റത്ത് മിർസാ ഗുലാം അഹ്മദ്(അ)**

**(വാഗ്ദത്ത മസീഹ്)**

വിവർത്തനം:

**എൻ. അബ്ദുർറഹീം**

**ഇസ്‌ലാം ഇന്റർനാഷണൽ പബ്ലിക്കേഷൻസ്, കേരള**

**ഫോർട്ട് റോഡ്, കണ്ണൂർ– 670 001**

# പ്രസാധകക്കുറിപ്പ്

'**കാ**ലത്തിന്റെ ഇമാമി'നെ നമ്മുടെ മുമ്പിൽ വ്യക്തവും ശക്തവുമായ നിരീക്ഷണത്തിലൂടെ അവതരിപ്പിക്കുന്ന ഒരു കൃതിയാണ് 'സറൂറത്തുൽ ഇമാം'. ആധുനിക കാലത്ത് ലോകസമൂഹത്തിന് ഒരു ഇമാമിന്റെ ആവശ്യകത ഈ ഗ്രന്ഥം ബോധ്യപ്പെടുത്തുന്നു. നൂറ്റാണ്ടുകളിലൂടെ കടന്നുവന്ന മനുഷ്യചരിത്രത്തിൽ മതഗുരുക്കന്മാർ വഹിച്ച പങ്കും പുതിയയുഗത്തിന്റെ സാരഥിയായി വരാനിരിക്കുന്ന മഹ്ദി മസീഹിനെക്കുറിച്ചുള്ള അവരുടെ ദീർഘദർശനവും ഈ ഗ്രന്ഥത്തിലുണ്ട്. നബി(സ) തിരുമേനിയുടെ തുടർച്ചയായി വരുന്ന ഈ ആദ്ധ്യാത്മിക നേതൃത്വം നിർവ്വഹിക്കുന്ന ധാർമ്മിക പ്രബോധനവും മതരംഗത്ത് അതുണ്ടാക്കിത്തീർക്കുന്ന വിചാരവിപ്ലവവും ഈ ഗ്രന്ഥം പ്രതിനിധാനം ചെയ്യുന്നു. ഹദ്റത്ത് അഹ്മദ്(അ) ഉർദുവിൽ രചിച്ച ഈ സമുന്നത മതസാഹിത്യകൃതി മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയത് സുദീർഘകാലം സത്യദൂതൻ പത്രാധിപരും കേരളത്തിലെ അഹ്മദിയ്യാ സാഹിത്യത്തിന്റെ ആധികാരിക വക്താവുമായ മർഹൂം എൻ. അബ്ദുർറഹീം സാഹിബാണ്. വിജ്ഞാനത്തിന്റെയും ചിന്തയുടെയും ഉണർവ്വായി നമുക്ക് എന്നും പ്രിയങ്കരനായ മർഹൂം എൻ. അബ്ദുർറഹീം സാഹിബിന്റെ തൂലിക മഹ്ദീ മസീഹിന്റെ ഈ ഉപഹാരത്തെ അതിന്റെ പൂർണ്ണ സർഗ്ഗാത്മക സൗന്ദര്യത്തോടെ നമ്മെ പരിചയപ്പെടുത്തുന്നുണ്ട്.

ഇതിനുവേണ്ടുന്ന ചെലവ് വഹിച്ചത് സിറ്റി ലജ്നാ ഇമായില്ലായാണ്. അല്ലാഹു അവരുടെ ഈ സൽകർമ്മം സ്വീകരിക്കുമാറാകട്ടെ. ഈ ഭാഷാന്തരത്തെ പരിശോധിച്ച് വേണ്ടത്ര ഭംഗിയോടെ ഈ കൃതിയെ വായനക്കാരുടെ മുന്നിലെത്തിക്കാൻ ശ്രമിച്ച റിവ്യൂ കമ്മിറ്റി സദ്ർ മൗലവി മുഹമ്മദ് ഇസ്മായീൽ സാഹിബിനോടുള്ള കടപ്പാട് ഈ അവസരത്തിൽ ഞങ്ങൾ വ്യക്തമാക്കട്ടെ. അല്ലാഹുവിന്റെ മഹ്ദീ മസീഹിന്റെ ഈ ദിവ്യ കൃതി സവിനയം സഹൃദയസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

*സദ്ർ*

*ഇസ്ലാം ഇന്റർനാഷണൽ പബ്ലിക്കേഷൻസ്, കേരള*

# ضرورة الامام

بسم الله الرحمن الرحيم

الحمد لله وسلام على عباده الذين اصطفى

**കാ**ലത്തിന്റെ ഇമാമിനെ തിരിച്ചറിയാത്ത ഒരാളുടെ മരണം ജാഹിലിയ്യത്തിന്റെ മരണമായിരിക്കുമെന്നത് സ്വഹീഹായ* ഹദീഥുകളെക്കൊണ്ട് സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഈ ഹദീഥ് ഭയഭക്തിയുള്ള ഒരു മുസ്‌ലിമിന്റെ ഹൃദയത്തിൽ, കാലത്തിന്റെ ഇമാമിനെ അന്വേഷിച്ചറിയുന്ന കാര്യത്തിൽ മതിയായ പ്രേരണയായിരിക്കും. എന്തുകൊണ്ടെന്നാൽ, ജാഹിലിയ്യത്തിന്റെ മരണം യാതൊരു തിന്മയും യാതൊരു ദൗർഭാഗ്യവും ഒഴിഞ്ഞുപോകാത്തവിധം ഹൃദയകാഠിന്യത്തിന്റെ സമ്പൂർണ്ണരൂപമാകുന്നു. അതിനാൽ, തിരുനബിയുടെ ഈ വസിയ്യത്ത് ഓരോ സത്യാന്വേഷിയേയും സത്യവാനായ ആ ഇമാമിനെ അന്വേഷിച്ചറിയുന്നതിൽ വ്യാപൃതനായിരിക്കാൻ നിർബന്ധിതനാക്കുന്നു.

സത്യമായ സ്വപ്നങ്ങൾ ഉണ്ടാകാറുള്ള ആളോ, ഇൽഹാം അഥവാ ദിവ്യവെളിപാടുകൾ ലഭിക്കുന്ന ആളോ ഇമാം എന്നു വിളിക്കപ്പെടാൻ അർഹനാണെന്ന് കരുതുന്നത് ശരിയല്ല. മറിച്ച്, ഇമാമിന്റെ യാഥാർത്ഥ്യം ഒരുകൂട്ടം മറ്റു കാര്യങ്ങളും സമ്പൂർണ്ണവും സമഗ്രവുമായ ചില അവസ്ഥകളും ഉൾക്കൊള്ളുന്നതത്രെ. അതുകാരണം ആകാശത്തിൽ അയാളുടെ പേർ ഇമാം എന്നാകുന്നു. ഭയഭക്തിയും പരിശുദ്ധിയും കൊണ്ടുമാത്രം

---

* حدثنا عبد الله حدثني ابي حدثنا اسود بن عامر انا ابو بكر عن عاصم عن ابي صالح عن معاوية قال قال رسول الله صلى الله عليه وسلم من مات بغير امام

ആരും ഇമാം എന്നു വിളിക്കപ്പെടുകയില്ല. അല്ലാഹു പറയുന്നത്

وَاجْعَلْنَا لِلْمُتَّقِيْنَ اِمَامًا

“ഞങ്ങളെ ഭയഭക്തിയുള്ളവരിൽ ഇമാമായി നിയോഗിക്കേണമേ എന്ന് പ്രാർത്ഥിക്കുവാനാണ്. ഓരോ മുത്തഖിയും ഇമാം ആകുന്നുവെങ്കിൽ സകല മുത്തഖിമാരും മുഅ്മിനീങ്ങളും ഇമാമായിത്തീരുന്നതാണ്. ഇത് ആയത്തിന്റെ ഉദ്ദേശ്യാർത്ഥങ്ങൾക്ക് വിരുദ്ധമാകുന്നു. അതുപോലെതന്നെ ഖുർആന്റെ ഖണ്ഡിതവചനങ്ങൾ പ്രകാരം വെളിപാടുകൾ സിദ്ധിച്ചയാളും സത്യമായ സ്വപ്നങ്ങൾ കാണുന്നയാളും ഇമാം ആയിത്തീരുന്നതല്ല. എന്തുകൊണ്ടെന്നാൽ വിശുദ്ധഖുർആനിൽ സാധാരണക്കാരായ സത്യവിശ്വാസികൾക്കുള്ള സുവാർത്തയായി ഇപ്രകാരം പറഞ്ഞിരിക്കുന്നു.

لَهُمُ الْبُشْرٰى فِي الْحَيٰوةِ الدُّنْيَا

അതായത്, ഈ ലോകജീവിതത്തിൽത്തന്നെ സത്യവിശ്വാസികൾക്ക് അധികവും സത്യമായി പുലരുന്ന സ്വപ്നങ്ങൾ കാണിക്കപ്പെടുന്നതാണ്. അല്ലെങ്കിൽ സത്യമായ വെളിപാടുകൾ അവർക്ക് ഉണ്ടാകുന്നതാണ്. ഖുർആനിൽ മറ്റൊരിടത്ത് പറയുന്നു.

---

(بقیہ حاشیہ) بغیر امام مات میتة الجاهلیة صفحہ ۹۷ جزء ۳ مسند احمد و اخرجه احمد و الترمذی و ابن خزیمة و ابن حبان و صححه من حدیث الحارث الاشعری بلفظ من مات و لیس علیه امام جماعة فان موتته موتة جاهلیة و رواه الحاکم من حدیث ابن عمر و من حدیث معاویة و رواه البزار من حدیث ابن عباس۔

إِنَّ الَّذِيْنَ قَالُوْا رَبُّنَا اللّٰهُ ثُمَّ اسْتَقَامُوْا
تَتَنَزَّلُ عَلَيْهِمُ الْمَلٰٓئِكَةُ اَلَّا تَخَافُوْا وَلَا تَحْزَنُوْا۔

"അല്ലാഹുവിൽ ദൃഢവിശ്വാസം കൊള്ളുകയും സ്ഥൈര്യം അവലംബിക്കുകയും ചെയ്യുന്നവരുടെ അടുക്കൽ മലക്കുകൾ ഇറങ്ങി സുവാർത്തകളടങ്ങിയ വെളിപാടുകൾ കേൾപ്പിച്ചുകൊണ്ടിരിക്കും. അവരെ ആശ്വസിപ്പിച്ചുകൊണ്ടുമിരിക്കും; ഹദ്റത്ത് മൂസാ(അ)ന്റെ മാതാവിന് ഇൽഹാം മുഖേന ആശ്വാസം നല്കിയതുപോലെ. എന്നാൽ, ഇത്തരത്തിലുള്ള ഇൽഹാമുകളും സ്വപ്നങ്ങളും പൊതുവെ സത്യവിശ്വാസികൾക്ക് അവർ പുരുഷന്മാരോ സ്ത്രീകളോ ആയിരിക്കട്ടെ, ഒരാത്മീയാനുഗ്രഹമാകുന്നു. ഇത്തരത്തിലുള്ള അനുഗ്രഹങ്ങൾ ലഭിക്കുന്നതുകൊണ്ട് അവർ കാലത്തിന്റെ ഇമാമിൽനിന്ന് സ്വതന്ത്രരായിരിക്കുന്നില്ല. ഈ ഇൽഹാമുകൾ അധികവും അവരുടെ വ്യക്തിനിഷ്ഠമായ കാര്യങ്ങളെക്കുറിച്ചുള്ളതായിരിക്കും. അറിവുകളുടെ അമിതഭാഷണം അതുമൂലം ഉണ്ടാകുകയില്ല. അത്യുജ്ജ്വലമായ സമരത്തിന് അത് പ്രാപ്തമായിരിക്കുന്നതുമല്ല. അധികമായി അതിനെ ആശ്രയിച്ചുകൂടാത്തതുമാണ്. ചിലപ്പോൾ വഴിതെറ്റിപ്പോകാനും അത് ഇടയാക്കും. ഇമാമിന്റെ സഹായം ജ്ഞാനങ്ങളുടെ അനുഗ്രഹലബ്ധി ഉണ്ടാക്കുന്നതുവരെ അത് അപകടങ്ങളിൽനിന്ന് ഒരിക്കലും സുരക്ഷിതമായിരിക്കുന്നതുമല്ല. ഇക്കാര്യത്തിലുള്ള സാക്ഷ്യം ഇസ്ലാമിന്റെ ആദ്യകാല ചരിത്രത്തിൽത്തന്നെ കണ്ടെത്താവുന്നതാണ്. വിശുദ്ധഖുർആൻ എഴുതിക്കൊണ്ടിരുന്ന ആൾ നബി തിരുമേനിയുടെ സാമീപ്യസമ്പർക്കം മുഖേന നുബുവ്വത്തിന്റെ ആത്മീയപ്രകാശം കൊണ്ട് പ്രഭാവിതനായിരുന്നിട്ടും ഇടർച്ചയിലായി. ഇമാം അതായത് നബി(സ)തിരുമേനി ഒരു ആയത്ത് എഴുതിക്കാൻ ഭാവിച്ചപ്പോൾത്തന്നെ അയാൾക്കും അതേ ഖുർആനികവചനം 'ഇൽഹാ'മായി ഇറങ്ങുകയുണ്ടായി. ഒരിക്കൽ അയാളുടെ മനസ്സിൽ ഒരു ചിന്ത കടന്നുകൂടി. തനിക്കും മുഹമ്മദുനബി(സ) യ്ക്കും തമ്മിൽ എന്താണ് വ്യത്യാസം? തനിക്കും ഇൽഹാം ഇറങ്ങുന്നു! ഈ **ചിന്ത കാരണം** അയാൾ നാശഗർത്ത

ത്തിൽ ആപതിച്ചു. ഖബ്ർപോലും അയാളെ പുറംതള്ളിയെന്നാണ് രേഖപ്പെടുത്തപ്പെട്ടിട്ടുള്ളത്; **ബൽആമി**നുണ്ടായ നാശം പോലെ. എന്നാൽ, ഉമർ(റ)നും ഇൽഹാം ഉണ്ടാകാറുണ്ടായിരുന്നു. അദ്ദേഹം താൻ ഒരു നിസ്സാരനാണെന്ന് കരുതിയിരുന്ന ആളാണ്. സ്വർഗ്ഗത്തിലെ ദൈവം ഭൂമിയിൽ സ്ഥാപിച്ചുറപ്പിച്ച സത്യമായ ഇമാമത്തിൽ പങ്കാളിയാകാൻ അദ്ദേഹം ആഗ്രഹിച്ചില്ല. താൻ ഒരു എളിയ സേവകനും ഭൃത്യനുമാണെന്ന് അദ്ദേഹം സ്വയം കരുതി. അതുകാരണം ദൈവാനുഗ്രഹത്താൽ അദ്ദേഹം സത്യമായ ഇമാമത്തിന്റെ (ഇമാമത്തെ ഹഖയുടെ) പ്രതിപുരുഷനായി നിശ്ചയിക്കപ്പെട്ടു. ***ഉവയ്സുൽ ഖർനിക്കും*** 'ഇൽഹാം' ഉണ്ടാകാറുണ്ടായിരുന്നു. പ്രവാചകസൂര്യന്റെയും ഇമാമത്തിന്റെയും മുമ്പിൽ പ്രത്യക്ഷപ്പെടുന്നതുപോലും മര്യാദകേടായിപ്പോകുമെന്ന് ധരിച്ചുകൊണ്ട് അങ്ങേയറ്റത്തെ വിനീതത്വം അദ്ദേഹം അവലംബിച്ചുപോന്നു. നബി(സ)തിരുമേനി എത്രയോ തവണ യമന്റെ ഭാഗത്തേക്ക് മുഖം തിരിച്ചുകൊണ്ട്

اجد ريح الرحمٰن من قبل اليمن

"യമന്റെ ഭാഗത്തുനിന്ന് പരമകാരുണികന്റെ സുഗന്ധം വീശുന്നതായി എനിക്കനുഭവപ്പെടുന്നു" എന്ന് പറയാറുണ്ടായിരുന്നു. ***ഉവയ്സിൽ*** ദൈവത്തിന്റെ ആത്മീയപ്രകാശം ഇറങ്ങിക്കൊണ്ടിരുന്നു എന്നതിലേക്കുള്ള സൂചനയായിരുന്നു അത്. എന്നാൽ, വളരെ കഷ്ടം എന്നേ പറയേണ്ടൂ. ഇക്കാലത്തെ അധികമാളുകളും സത്യമായ ഇമാമത്തിന്റെ ആവശ്യം മനസ്സിലാക്കാൻ കൂട്ടാക്കുന്നില്ല. ഒരു സത്യമായ സ്വപ്നം ഉണ്ടാകുമ്പോഴേക്കും അല്ലെങ്കിൽ ചില ഇൽഹാമിക വചനങ്ങൾ ഇറങ്ങുമ്പോഴേക്കും നമുക്കിനി 'ഇമാമുസ്സമാ'ന്റെ ആവശ്യമില്ല എന്ന് അവർ വിചാരിച്ചുതുടങ്ങുന്നു. നമ്മളെന്താ കുറഞ്ഞവരാണോ? അത്തരം വിചാരങ്ങൾ അടിമുടി പാപമാകുന്നു എന്നുപോലും അവർ കരുതുന്നില്ല. നമ്മുടെ നബി(സ) തിരുമേനി ഇമാമുസ്സമാന്റെ ആവശ്യകത ഓരോ നൂറ്റാണ്ടിനുമായി സ്ഥാപിച്ചുറപ്പിച്ചിരിക്കുന്നു. തന്റെ കാലത്തിന്റെ ഇമാമിനെ തിരിച്ചറിയാത്ത നിലയിൽ അല്ലാ

ഹുവിന്റെ അടുക്കൽവരുന്ന ആൾ ***അന്ധനായിട്ടാണ്*** വരിക എന്നും അങ്ങനെയുള്ള ആൾക്ക് '***ജാഹിലിയ്യ***'ത്തിന്റെ മരണ മാണ് സംഭവിക്കുക എന്നും നബി(സ)തിരുമേനി വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നു. ഈ ഹദീഥിൽ നബി(സ) ഏതെങ്കിലും സ്വപ്നദർശിയേയോ ഒരു 'മുൽഹമി'നേയോ ഒഴിച്ചു നിറുത്തി യിട്ടില്ല. ഇതിൽനിന്ന് യാതൊരു **മുൽഹമും** യാതൊരു സ്വപ്ന ദർശിയും അയാൾ ഇമാമുസ്സമാന്റെ പ്രസ്ഥാനത്തിൽ പ്രവേശി ക്കുന്നില്ലെങ്കിൽ ആപൽക്കരമായ അന്ത്യത്തെ നേരിടുന്നതാ ണെന്ന് മനസ്സിലാക്കാം. കാരണം ഈ ഹദീഥിന്റെ സംബോ ധന സകല മുഅ്മിനുകളും മുസ്ലിംകളുംതന്നെ. അവരിൽ ഓരോ കാലഘട്ടത്തിലും ആയിരക്കണക്കായ സ്വപ്നദർശികളും മുൽഹമുകളും ഉണ്ടായിരുന്നിട്ടുണ്ട്. യാഥാർത്ഥ്യം ഇതാണ്, ഉമ്മത്തെ മുഹമ്മദിയ്യായിൽ അത്തരം ഇൽഹാമുകൾ ലഭിച്ചു പോന്ന കോടിക്കണക്കിൽ സത്യദാസർ ഉണ്ടായിവന്നിട്ടുണ്ട്. ഇതിനു പുറമെ, ഇമാമുസ്സമാന്റെ കാലത്ത് ആർക്കെങ്കിലും സത്യ മായ സ്വപ്നം ഉണ്ടായിട്ടുണ്ടെങ്കിൽ അത് യഥാർത്ഥത്തിൽ ഇമാ മുസ്സമാന്റെ പ്രകാശത്തിന്റെ പ്രതിഫലനം തന്നെയായിരിക്കു മെന്നും യോഗ്യതയുള്ള ഹൃദയങ്ങളിൽ അത് വെളിപ്പെടുന്ന തായിരിക്കുമെന്നും ഹദിഥിൽനിന്നും ഖുർആനിൽനിന്നും തെളി യുന്നുണ്ട്. ലോകത്ത് ഏതെങ്കിലും **ഇമാമുസ്സമാൻ** ആഗതനാ കുമ്പോൾ ആയിരക്കണക്കിൽ ആത്മീയപ്രകാശങ്ങൾ അദ്ദേഹ ത്തോടൊപ്പം വന്നെത്തുന്നു. ആകാശത്തിൽ ഒരുതരം ആഹ്ലാദ ത്തിമർപ്പ് രൂപമെടുക്കുകയും ആത്മീയത പരന്നും ആത്മീയപ്ര കാശം ഉണ്ടായും സത്പാത്രങ്ങൾ ഉണരുകയും ചെയ്യുന്നു. അപ്പോൾ, ഇൽഹാമിന്റെ യോഗ്യത നേടിയവർക്ക് ഇൽഹാമു കൾ ലഭിച്ചുതുടങ്ങുകയും, വിചാരശീലവും ആലോചനാശ ക്തിയും മുഖേന മതസേവനം നടത്തുന്നവരിൽ ചിന്താ ശക്തിയും യുക്തിബോധവും വർദ്ധിക്കുമാറാകുകയും ചെയ്യു ന്നു. ആരാധനകളിൽ തൽപരരായിരിക്കുന്നവർക്ക് ആരാധന യിൽ അധികമായ അഭിരുചി നല്കപ്പെടുകയും, മറ്റു സമുദായ ക്കാരുമായി വിവാദങ്ങളിലും സംവാദങ്ങളിലും ഏർപ്പെടുന്ന വർക്ക് യുക്തിവൈഭവവും ന്യായപൂർത്തിയ്ക്കുള്ള കഴിവുകളും

പ്രദാനം ചെയ്യപ്പെടുകയും ചെയ്യുന്നു. ഇതെല്ലാംതന്നെ യഥാർത്ഥത്തിൽ ഇമാമുസ്സമാന്റെ പ്രാദുർഭാവത്തോടെ സ്വർഗ്ഗത്തുനിന്ന് ഇറങ്ങുന്നതും യോഗ്യതയുള്ള ഹൃദയങ്ങളിൽ അവതരിക്കുന്നതുമായ ആത്മീയതയുടെ വ്യാപനത്തിന്റെ ഫലമാണ്. ഇത് വിശുദ്ധ ഖുർആനിൽനിന്നും സ്വഹീഹായ ഹദീഥുകളിൽനിന്നും നമുക്ക് മനസ്സിലാക്കാൻ കഴിഞ്ഞ പൊതുവായ നിയമവും ദൈവികമായ ചട്ടവുമാകുന്നു. അനുഭവങ്ങൾ ഇതിനെ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

വാഗ്ദത്തമസീഹിന്റെ കാലത്ത് ഇതിനേക്കാളെല്ലാം വർദ്ധിച്ചനിലയിലുള്ള വിശേഷങ്ങൾ വെളിപ്പെടുന്നതാണ്. അതെന്താണെന്നുവച്ചാൽ പൂർവ്വപ്രവാചകന്മാരുടെ ഗ്രന്ഥങ്ങളിലും നബി (സ)തിരുമേനിയുടെ ഹദീഥുകളിലും എഴുതപ്പെട്ടിട്ടുള്ളതുപ്രകാരം വാഗ്ദത്തമസീഹിന്റെ ആവിർഭാവകാലത്ത് ഈ ആത്മീയപ്രകാശത്തിന്റെ പ്രസരണം അത്യധികം വർദ്ധിക്കുകയും അതുമൂലം സ്ത്രീകൾക്കുപോലും ഇൽഹാം ലഭിക്കുമാറാകുകയും പൂർണവളർച്ചയെത്തിയിട്ടില്ലാത്ത കുട്ടികൾക്ക് കൂടിയും വെളിപാടുണ്ടാകുകയും ചെയ്യും. സാധാരണക്കാർതന്നെ **റൂഹുൽഖുദ്സ്** മുഖേന സംസാരിക്കും; ചുമരിന്മേൽ സൂര്യന്റെ പ്രതിഫലനം പ്രത്യക്ഷപ്പെടുമ്പോൾ, അത് പ്രകാശിതമായിത്തീരുന്നതുപോലെ, വാഗ്ദത്തമസീഹിന്റെ ആത്മീയശേഷി മുഖേനയാണ് ഇതെല്ലാം സംഭവിക്കുമാറാകുന്നത്. വെള്ളതേച്ച ചുമരുകളിലും ഈയംപൂശിയ പാത്രങ്ങളിലും സൂര്യപ്രകാശം പതിഞ്ഞാൽ കൂടുതൽ തിളങ്ങുന്നതാണല്ലോ. അതിൽ കണ്ണാടി പിടിപ്പിച്ചെങ്കിൽ അതിന്റെ പ്രഭകൊണ്ട് കണ്ണഞ്ചിപ്പോകുന്നതാണ്. എന്നാൽ, ഇതെല്ലാം സ്വയം സിദ്ധിച്ചതാണെന്ന് ചുമരിന് അവകാശപ്പെടാവതല്ല. എന്തുകൊണ്ടെന്നാൽ, സൂര്യൻ അസ്തമിച്ചുകഴിഞ്ഞാൽ പ്രകാശത്തിന്റെ യാതൊരടയാളവും സൂചനയും അവശേഷിക്കുന്നില്ല. ചുരുക്കത്തിൽ, ഇപ്രകാരം ഇൽഹാമിന്റെ എല്ലാ പ്രകാശങ്ങളും ഇമാമുസ്സമാന്റെ ആത്മീയപ്രകാശത്തിന്റെ പ്രതിച്ഛായകളായിരിക്കുന്നതാണ്. ഭാഗ്യദോഷം സംഭവിക്കുകയോ ദൈവികമായ പരീക്ഷകളിലകപ്പെടുകയോ ചെയ്തിട്ടി

ല്ലെങ്കിൽ സാത്ത്വികനായ ഒരാൾക്ക് ഈ സൂക്ഷ്മസത്യം പെട്ടെന്ന് മനസ്സിലാക്കാൻ കഴിയും. ദൗർഭാഗ്യവശാൽ ആരെങ്കിലും ഈ ദിവ്യരഹസ്യം മനസ്സിലാക്കുന്നില്ലെങ്കിൽ ഇമാമുസ്സമാന്റെ ആവിർഭാവത്തെക്കുറിച്ചറിഞ്ഞശേഷം അദ്ദേഹവുമായി ബന്ധം സ്ഥാപിക്കാതിരിക്കുന്നുവെങ്കിൽ, അങ്ങനെയുള്ള ആൾ ഒന്നാമതായി ഇമാമിനോട് അശ്രദ്ധ ഭാവിക്കുന്നു. ആ അശ്രദ്ധയിൽനിന്ന് അന്യതാബോധം ഉടലെടുക്കുന്നു. അന്യതാബോധത്തിൽനിന്ന് ദോഷവിചാരവും ദോഷവിചാരത്തിൽനിന്ന് വിദ്വേഷഭാവവും ഉണ്ടായിത്തീരുന്നു. വിദ്വേഷഭാവത്തിൽനിന്ന് പിന്നീട് **നഊദുബില്ലാഹ്** ഈമാന്റെ തകർച്ചയുടെ അവസ്ഥയിലെത്തുകയും ചെയ്യും. തിരുനബിയുടെ കാലത്ത് ആയിരക്കണക്കിലുള്ള റാഹിബു*മാർ ദിവ്യവെളിപാടുകൾ ലഭിക്കുന്നവരും ദിവ്യദർശനം സിദ്ധിച്ചവരുമായി ഉണ്ടായിരുന്നു. '**അന്തിമകാലഘട്ടത്തിലെ നബി**'യുടെ ആവിർഭാവം അടുത്തതായുള്ള സുവിശേഷങ്ങൾ അവർ കേൾപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. എന്നാൽ, '**ഖാത്തമുൽഅമ്പിയാ**' ആയ **ഇമാമുസ്സമാനെ** അവർ സ്വീകരിക്കാതിരുന്നപ്പോൾ ദൈവകോപത്തിന്റെ ഗ്രസനം അവരെ നശിപ്പിച്ചുകളഞ്ഞു. അവർക്ക് ദൈവവുമായുണ്ടായിരുന്ന ബന്ധം പറ്റെ തകർന്നുപോകുകയും ചെയ്തു. അവരെപ്പറ്റി ഖുർആനിൽ രേഖപ്പെടുത്തിയിരിക്കുന്നതെന്തെല്ലാമെന്ന് ഇവിടെ വിവരിക്കേണ്ട ആവശ്യമില്ല.

وَكَانُوا مِنْ قَبْلُ يَسْتَفْتِحُونَ - എന്ന് ഖുർആനിൽ പറഞ്ഞിട്ടുള്ളത് അവരെക്കുറിച്ചാണ് (2:90). ദീനിനുവേണ്ടി ദൈവത്തോട് സഹായാഭ്യർത്ഥന ചെയ്തുകൊണ്ടിരുന്നവരാണവരെന്നാണ് ഇതിന്നർത്ഥം. അവർക്ക് വെളിപാടും (ഇൽഹാമും) ആത്മദർശനങ്ങളും (കശ്ഫും) ഉണ്ടായിക്കൊണ്ടിരുന്നു. ഈസാ(അ)യെ ധിക്കരിച്ചവരായിരുന്നതിനാൽ ദൈവദൃഷ്ടിയിൽ നിപതിച്ചുപോയവരാണ് യഹൂദികൾ. എങ്കിലും **ക്രിസ്തുമതം സൃഷ്ടിപൂജ കാരണത്താൽ മൃതിയടഞ്ഞുപോകുകയും**

* യഹൂദപുരോഹിതന്മാർ

**അതിൽ സത്യതയും (ഹഖീഖത്ത്) ആത്മീയപ്രകാശവും (നൂറാനിയത്ത്) തീരെ ഇല്ലാതായിത്തീരുകയും ചെയ്തപ്പോൾ അക്കാലത്തെ യഹൂദികൾ, അവർ ക്രിസ്ത്യാനികളാകാതിരുന്ന കുറ്റത്തിൽനിന്നും മോചിതരായി**. അപ്പോൾ അവരിൽ വീണ്ടും ആത്മീയപ്രകാശം ഉടലെടുക്കുകയും വെളിപാട് ലഭിക്കുന്നവരും ദിവ്യദർശനസിദ്ധി നേടിയവരും വർദ്ധിച്ചുവരികയുമുണ്ടായി. അവരുടെ റാഹിബുമാരിൽ നല്ലവരായിട്ടുള്ളവർ ഉണ്ടായിരുന്നു. അവരിൽ പലർക്കും '**അവസാനകാലത്തെ നബി**'യുടെയും ഇമാമിന്റെയും കാലഘട്ടം അടുത്തുപോയെന്നും വളരെ വേഗത്തിൽ വെളിപ്പെടുമെന്നുമുള്ള സുവിശേഷമാണ് ലഭിച്ചുകൊണ്ടിരുന്നത്. അതിനാൽ, അവരിലെ ചില ദിവ്യജ്ഞാനികൾ ദൈവിക വെളിപാട് ലഭിച്ചതിന്റെ അടിസ്ഥാനത്തിൽ അറബുനാട്ടിൽ വരാറുണ്ടായിരുന്നു. സ്വർഗ്ഗീയമായ ഒരു പുതിയ പ്രസ്ഥാനം ഉടലെടുക്കാൻ പോകുകയാണെന്ന് അവരുടെ കുട്ടികൾക്കുപോലും അറിയാമായിരുന്നു. ഇതുതന്നെയാണ് ***യഅ്രിഫൂന കമാ യഅ്രിഫൂന അബ്നാഅഹും*** "ആ നബിയെ അവർ തങ്ങളുടെ മക്കളെ തിരിച്ചറിയുന്നതുപോലെ വളരെ വ്യക്തമായി തിരിച്ചറിയുന്നു" (2:147) എന്ന് ഖുർആൻ പറയുന്നതിന്റെ അർത്ഥവും. എന്നാൽ, ആ വാഗ്ദത്തനബി(സ) വെളിപ്പെട്ടപ്പോൾ സ്വാർത്ഥതയും പകയും കാരണം റാഹിബുമാരിൽ അധികംപേരും നാശമടഞ്ഞു. അവരുടെ ഹൃദയങ്ങൾ ഇരുണ്ടുപോയി. എങ്കിലും സാത്ത്വികരായ ചിലർ മുസ്ലിംകളായി. അവരുടെ ഇസ്ലാം കുറ്റമറ്റതുമായിരുന്നു. അതുകൊണ്ട്, ഇത് പേടിക്കേണ്ട അവസ്ഥയാണ്. വളരെ, വളരെ പേടിക്കേണ്ട അവസരവുമാണ്. ദൈവം ഏതെങ്കിലും മുഅ്മിനെ, ബൽആമിനെപ്പോലെ ദുരന്തത്തിന്നടിപ്പെടുത്താതിരിക്കട്ടെ. അല്ലാഹുവേ, നീ ഈ ഉമ്മത്തിനെ ഫിത്നകളിൽനിന്ന് രക്ഷിക്കുകയും യഹൂദരുടെ ഉദാഹരണങ്ങൾ ഇവരിൽനിന്നും അകറ്റിക്കളയുകയും ചെയ്യേണമേ! (ആമീൻ ഥുമ്മആമീൻ).

ഇവിടെ ഇക്കാര്യവും സ്മരണീയമാണ്: ഭൗതികമായ സാംസ്കാരിക വ്യവസ്ഥിതി സ്ഥാപിക്കുന്നതിനുവേണ്ടി

അല്ലാഹു എപ്രകാരം മനുഷ്യരെ ഗോത്രങ്ങളും രാഷ്ട്രങ്ങളുമായി വേർതിരിക്കുകയും ചിലരെ മറ്റു പലരുമായി കുടുംബബന്ധങ്ങളും മറ്റുബന്ധങ്ങളുമുണ്ടാക്കി പരസ്പരമുള്ള സഹതാപവും സഹാനുഭൂതിയും സഹായസഹകരണവും ആവശ്യമാക്കിത്തീർക്കുകയും ചെയ്തുവോ, അപ്രകാരംതന്നെ '**നുബുവ്വത്തിന്റെയും ഇമാമത്തിന്റെയും**' പ്രസ്ഥാനങ്ങൾ സൃഷ്ടിച്ചുകൊണ്ട് ഉമ്മത്തെ മുഹമ്മദിയ്യായിൽ ആത്മീയബന്ധങ്ങൾ ഉറപ്പിക്കുകയും ചിലരെ മറ്റുചിലർക്ക് ശിപാർശക്കാരാക്കിത്തീർക്കുകയും ചെയ്തിരിക്കുന്നു.

**ആരാണ് 'ഇമാമുസ്സമാൻ'?**

'ഇമാമുസ്സമാൻ' അതായത് കാലത്തിന്റെ ഇമാം എന്ന് ആരെക്കുറിച്ചാണ് പറയപ്പെടുക എന്നതാണ് ഇവിടെ ഉയർന്നുവരുന്ന പ്രധാന പ്രശ്നം. ആ ഇമാമിന്റെ ലക്ഷണങ്ങൾ എന്തൊക്കെയാണ്? ആ ഇമാമിന് മറ്റ് 'മുൽഹ'മുകളിൽനിന്നും (വെളിപാട് ലഭിക്കുന്നവർ) സ്വപ്നദർശികളിൽനിന്നും കശ്ഫ് അഥവാ ആത്മദർശനങ്ങൾ ഉണ്ടാകുന്നവരിൽനിന്നും എന്തെല്ലാം മേന്മകളാണുള്ളത്? ഈ ചോദ്യത്തിനുള്ള മറുപടി ഇതാണ്: ഏതൊരാളുടെ ആത്മീയശിക്ഷണം അല്ലാഹുതന്നെ മേൽനോട്ടം ചെയ്യുകയും, ലോകത്തെങ്ങുമുള്ള ബുദ്ധിശാലികളെയും തത്ത്വജ്ഞരെയും എല്ലാവിധത്തിലും സംവാദം നടത്തി കീഴ്പ്പെടുത്തുമാറ് ഇമാമത്തിന്റെ ദിവ്യപ്രകാശം ഏതൊരാളിൽ അല്ലാഹുതന്നെ നിക്ഷേപിക്കുകയും ചെയ്യുന്നുവോ ആ വ്യക്തിയാണ് 'ഇമാമുസ്സമാൻ' എന്ന പേരിന് അർഹനായിരിക്കുന്നത്. അദ്ദേഹം ദൈവത്തിൽനിന്ന് ശക്തി നേടിക്കൊണ്ട് എല്ലാതരത്തിലുള്ള സൂക്ഷ്മാൽസൂക്ഷ്മതരമായ ആക്ഷേപങ്ങൾക്കും ഉദാത്തമായ രീതിയിൽ മറുപടി നല്കുന്നു. അദ്ദേഹത്തിന്റെ പ്രകൃതി ലോകത്തിന്റെ സംസ്കരണത്തിനുള്ള സാമഗ്രികളുമായാണ് ഈ വഴിത്താവളത്തിൽ വന്നെത്തിയതെന്നതിനാൽ, യാതൊരു ശത്രുവിന്റെയും മുന്നിൽ അദ്ദേഹത്തിന് ലജ്ജിതനാകേണ്ടിവരുന്നതല്ല. ആത്മീയനിലയിൽ അദ്ദേഹം **മുഹമ്മദീ സൈനികരുടെ സേനാപതി** ആയിരിക്കുന്നതാണ്. അദ്ദേഹത്തിന്റെ കൈകൊണ്ട്

ദീനിന് പുനർവിജയം സിദ്ധിക്കുമാറാകണമെന്നത് ദൈവഹിതമായിരിക്കും. അദ്ദേഹത്തിന്റെ കൊടിക്കീഴിൽ അണിനിരക്കുന്ന എല്ലാവർക്കും ഉന്നതക്കിടയിലുള്ള ശക്തി പ്രദാനം ചെയ്യപ്പെടുന്നതായിരിക്കും. സംസ്കരണത്തിനാവശ്യമായ എല്ലാ ഉപാധികളും, ആക്ഷേപങ്ങൾ ദൂരീകരിക്കുന്നതിനും ഇസ്‌ലാമിന്റെ മഹത്ത്വങ്ങൾ വിവരിക്കുന്നതിനും ആവശ്യമായിട്ടുള്ള എല്ലാ ജ്ഞാനങ്ങളും അദ്ദേഹത്തിന് പ്രദാനം ചെയ്യപ്പെട്ടിട്ടുണ്ടായിരിക്കും. അതോടൊപ്പംതന്നെ അദ്ദേഹത്തിന് ഈ ലോകത്തിലെ സംസ്കാരശൂന്യന്മാരെയും ദുർഭാഷണക്കാരെയും നേരിടേണ്ടിവരുമെന്ന് അല്ലാഹു അറിയുന്നതിനാൽ അദ്ദേഹത്തിനും അത്യുൽക്കൃഷ്ട പദവിയിലുള്ള സ്വഭാവഗുണങ്ങൾ നല്കപ്പെടുന്നതാണ്. മനുഷ്യസമുദായത്തോടുള്ള ആത്മാർത്ഥമായ സഹാനുഭൂതി അദ്ദേഹത്തിന്റെ ഹൃദയത്തിൽ തിങ്ങിനിറഞ്ഞിരിക്കും. സ്വഭാവഗുണങ്ങളുടെ ശ്രേഷ്ഠത്വം എന്നതുകൊണ്ട് എല്ലായ്പ്പോഴും അദ്ദേഹം ശാന്തത കൈക്കൊള്ളണമെന്നല്ല ഉദ്ദേശിക്കപ്പെടുന്നത്. എന്തെന്നാൽ, ഇത് സ്വഭാവമേന്മയുടെ യുക്തിജ്ഞാനങ്ങൾക്ക് നിരക്കാത്തതാണ്. അതിന്റെ അർത്ഥം ഇതാകുന്നു: സങ്കുചിത ചിന്താഗതിക്കാരൻ, ശത്രുക്കളുടെയും സംസ്കാരശൂന്യന്മാരുടെയും വാക്കുകൾ കേട്ട് പെട്ടെന്ന് രോഷാകുലനാവുകയും വികാരാധീനനായ നിലയിൽ ഭാവാന്തരം പ്രകടമാക്കുകയും മുഖത്ത് ക്രോധം എന്നു പറയപ്പെടുന്ന ആ കഠിനശിക്ഷയുടെ അടയാളങ്ങൾ അവിഹിതമായ രൂപത്തിൽ വെളിപ്പെടുത്തുകയും കോപതാപങ്ങളുടെ വാക്കുകൾ മുഖത്തുനിന്ന് അറിയാതെയും അനവസരമായും ഉതിർക്കുകയും ചെയ്യുന്നതുപോലെ, ഉൽക്കൃഷ്ട സ്വഭാവമുള്ളവരിൽ ഈ അവസ്ഥ ഉണ്ടാകുന്നതല്ല. എന്നാൽ, സ്ഥലവും സന്ദർഭവും അനുസരിച്ചുള്ള യുക്തിനടപടി എന്നോണവും ചിലപ്പോൾ ഒരു ചികിത്സ എന്ന നിലയിലും കടുത്ത പദങ്ങൾ പ്രയോഗിക്കേണ്ടി വരുന്നതാണ്. എന്നാൽ, ഈ കടുത്ത പദങ്ങൾ ഉപയോഗിക്കേണ്ടിവരുമ്പോൾ അയാളുടെ ഹൃദയം പകയ്ക്കുകയോ കോപാകുലമാകുകയോ വായിൽ നുരയും പതയും പ്രത്യക്ഷപ്പെടുകയോ ചെയ്യുകയില്ല. ചിലപ്പോൾ കോപം പുറത്ത് പ്രകടിപ്പിക്കേണ്ടി വരുന്നുവെങ്കിലും ഹൃദയം ശാന്തവും

സ്വസ്ഥവും പ്രസന്നവും ആയിരിക്കും. ഇതേ കാരണത്താലാണ് ഈസാനബി(അ) തന്റെ അഭിയോഗികളോട് അധികമായും കടുത്തപദങ്ങൾ ഉപയോഗിച്ചുപോന്നത്. പന്നികൾ, നായ്ക്കൾ, അവിശ്വസ്തർ, ദുർവൃത്തർ തുടങ്ങിയ പദങ്ങൾ അദ്ദേഹം ഉപയോഗിക്കുകയുണ്ടായി. എന്നാൽ, അദ്ദേഹം ഉത്തമസ്വഭാവഗുണങ്ങൾ എന്തെന്നറിയാത്ത ആളായിരുന്നു എന്ന് നമുക്ക് പറഞ്ഞുകൂടാ. നഊദുബില്ലാഹ്. എന്തുകൊണ്ടെന്നാൽ, അദ്ദേഹം ശ്രേഷ്ഠമായ സ്വഭാവസംസ്കൃതി എന്താണെന്ന് പഠിപ്പിച്ചുപോരുകയും ശാന്തഭാവം നിഷ്കർഷിക്കുകയും ചെയ്തിരുന്ന ആളത്രെ. എന്നാൽ, അദ്ദേഹത്തിന്റെ മുഖത്തുനിന്ന് പുറപ്പെട്ടുപോന്ന കടുത്ത വാക്കുകൾ കോപാവേശത്താലുള്ള ഭ്രാന്തമായ രോഷപ്രകടനമായിരുന്നില്ല. അവയാകട്ടെ, വർദ്ധിച്ച ശാന്തതയോടുകൂടിയ തണുത്ത ഹൃദയത്തിൽനിന്ന് അവസരോചിതമായി ഉതിർന്നുവീണ വാക്കുകളായിരുന്നു. ചുരുക്കത്തിൽ, സ്വഭാവപ്രകൃതിയിൽ പരിപൂർണ്ണത കൈവരിക്കുകയെന്നത് ഇമാമുകളെ സംബന്ധിച്ചിടത്തോളം അനുപേക്ഷണീയമാകുന്നു. ഭ്രാന്തമായ രോഷത്തോടുകൂടിയല്ലാതെ ആവശ്യമനുസരിച്ചും അവസരോചിതമായും കടുത്ത പദങ്ങൾ പ്രയോഗിച്ചാൽ അത് സ്വഭാവമേന്മയുടെ നിഷേധമായിരിക്കുന്നതല്ല. അല്ലാഹു അവന്റെ കൈകളാൽ ഇമാമാക്കപ്പെടുന്ന ഒരാളുടെ പ്രകൃതിതന്നെ ഇമാമത്തിന്റെ ചൈതന്യം ഉൾക്കൊള്ളുന്നതായിരിക്കും എന്ന സംഗതി എടുത്തുപറയേണ്ടിയിരിക്കുന്നു. ദൈവികമായ പ്രകൃതി

أَعْطَىٰ كُلَّ شَيْءٍ خَلْقَهُ

"എല്ലാ പറവകളിലും ജന്തുക്കളിലും അല്ലാഹുവിന്റെ ജ്ഞാനമനുസരിച്ച് അതാതിന്റെ ജോലി ചെയ്യുന്നതിന് പ്രയോജനകരമായ ശക്തികൾ അടക്കിവെച്ചിരിക്കുന്നു" (20:51). ഇപ്രകാരം തന്നെ ദൈവത്തിന്റെ ജ്ഞാനമനുസരിച്ച് ഇമാമത്തിന്റെ കർത്തവ്യം ഏത് ആത്മാക്കൾ മുഖേന നിർവ്വഹിക്കപ്പെടണമെന്ന് നിർണ്ണയിക്കപ്പെട്ടിരിക്കുന്നുവോ അവരിൽ ഇമാമത്ത് പദവിയുടെ അനുയോജ്യാവസ്ഥകളോടുകൂടിയ ആത്മീയസിദ്ധികൾ

മുമ്പേതന്നെ നിക്ഷേപിക്കപ്പെടുന്നു. ഏതെല്ലാം കഴിവുകൾ ഭാവിയിൽ ആവശ്യമായി വരുമോ ആ സകല കഴിവുകളുടേയും ബീജങ്ങൾ അവരുടെ പരിശുദ്ധമായ പ്രകൃതത്തിൽ വാപം ചെയ്യപ്പെടുന്നു.

മനുഷ്യസമുദായത്തിന്റെ പ്രയോജനത്തിനും അനുഗ്രഹസിദ്ധികൾക്കുമായി ഇമാമീങ്ങളിൽ താഴെപറയുന്ന ശക്തികൾ ഉണ്ടായിരിക്കേണ്ടതാണെന്നു ഞാൻ മനസ്സിലാക്കുന്നു.

**ഒന്ന്: സ്വഭാവഗുണത്തിന്റെ ശക്തി (ഖുവ്വത്തെ അഖ്ലാഖ്)**

ഇമാമീങ്ങൾക്ക് പലതരത്തിലുള്ള ദുഷ്പ്രകൃതിക്കാരെയും നീചവൃത്തിക്കാരെയും ദുർഭാഷണക്കാരെയും നേരിടേണ്ടിവരുന്നതാണ്. ഇതു കാരണം അവരിൽ അത്യുൽക്കൃഷ്ടമായ സ്വഭാവഗുണങ്ങളുടെ ശക്തി ഉണ്ടായിരിക്കേണ്ടതാവശ്യമാകുന്നു. അവരിൽ രോഷാകുലതയും ഭ്രാന്തമായ കോപാവേശവും ഉടലെടുക്കാൻ പാടുള്ളതല്ല. ജനം അവരുടെ അനുഗ്രഹസിദ്ധികളിൽ നിന്നകന്നുപോകാനിടയാകുകയുമരുത്. ഒരാൾ ദൈവത്തിന്റെ സ്നേഹിതനാണെന്ന് പറയപ്പെട്ടിരിക്കെ, നീചസ്വഭാവങ്ങൾക്ക് അടിപ്പെട്ടിരിക്കുകയും, അനിഷ്ടകരമായ കാര്യങ്ങളിൽ അല്പം പോലും സഹനം കാണിക്കാൻ കഴിയാതിരിക്കുകയും ചെയ്യുകയെന്നത് അങ്ങേയറ്റം ലജ്ജാകരമത്രെ. 'ഇമാമുസ്സമാൻ' എന്നു പറഞ്ഞുകൊണ്ട് ചെറിയ ചെറിയ കാര്യങ്ങളിൽപോലും പൊട്ടിത്തെറിക്കുകയും മുഖപ്രകൃതം മാറുകയും കണ്ണുകൾ ചെമക്കുകയും ചെയ്യുന്ന അപക്വമായ സ്വഭാവത്തോടുകൂടിയ ആൾ ഒരു പ്രകാരത്തിലും 'ഇമാമുസ്സമാൻ' ആയിരിക്കുന്നതല്ല. 'ഇമാമുസ്സമാനി'ൽ

إِنَّكَ لَعَلَىٰ خُلُقٍ عَظِيمٍ

"നിശ്ചയമായും നീ ഏറ്റവും ശ്രേഷ്ഠമായ സ്വഭാവഗുണങ്ങളോടു കൂടിയവനാകുന്നു" (68:5) എന്ന വാക്യമനുസരിച്ചുള്ള ശ്രേഷ്ഠതകൾ സത്യമായി പുലരേണ്ടത് ആവശ്യമാകുന്നു.

**രണ്ട്: നേതൃശക്തി (ഖുവ്വത്തെ ഇമാമത്ത്)**

ഇമാം എന്നു പേർ വെക്കുന്നതിന് കാരണമായിട്ടുള്ള പ്രത്യേകതകൾ എന്നുവച്ചാൽ നല്ല വാക്കുകളിലും നല്ല പ്രവൃത്തികളിലും എല്ലാ ദൈവികജ്ഞാനങ്ങളിലും ദൈവസ്നേഹത്തിലും മുൻകടക്കാനുള്ള അഭിനിവേശം അതായത്, ആത്മാവ് അവയൊന്നിന്റെയും നഷ്ടം ഇഷ്ടപ്പെടാതിരിക്കയും അവയുടെ കുറവുകളിൽ തൃപ്തനല്ലാതിരിക്കയും പുരോഗതി തടയപ്പെടുന്നതിൽ ദുഃഖിതനായിരിക്കുകയും ചെയ്യുക എന്നതാണ്. ഇമാമിൽ കാണപ്പെടുന്ന ഒരു സഹജശക്തിയാണിത്. ജനം അദ്ദേഹത്തിന്റെ അറിവിനെയും ദൈവജ്ഞാനത്തെയും ഗൗനിക്കാതിരിക്കുകയും അദ്ദേഹത്തിന്റെ ദിവ്യപ്രകാശത്തെ പിന്തുടരാതിരിക്കുകയും ചെയ്താലും തന്റെ ഈ സഹജശക്തിമുഖേനതന്നെ അദ്ദേഹം ഇമാമായിരിക്കുന്നതാണ്. ഇമാമത്ത് എന്നത് ഈ പ്രവൃത്തിയ്ക്കായി അല്ലാഹുവിന്റെ ഇച്ഛയിൽപെട്ടിരിക്കുന്ന ആളുടെ പ്രകൃതിയാകുന്ന രത്നക്കല്ലിൽ നിക്ഷിപ്തമായ ഒരു ശക്തിയാണെന്നുള്ള ദിവ്യജ്ഞാനം ഓർമ്മവെച്ചുകൊള്ളേണ്ടതാകുന്നു. ഇമാമത്ത് എന്ന വാക്കിന് തർജമ പറയുകയാണെങ്കിൽ മുൻകടക്കാനുള്ള ശക്തി എന്നു പറയാവുന്നതാണ്. ചുരുക്കത്തിൽ, പിന്നീട് വന്നുചേരുന്ന താല്ക്കാലികമായ ഒരു പദവിയല്ല അത്. മറിച്ച്, ദൃശ്യശക്തിയെയും ശ്രാവ്യശക്തിയെയും ധാരണാശക്തിയെയും പോലെതന്നെ മുന്നോട്ടു പോകാനും ദൈവികകാര്യങ്ങളിൽ എല്ലാവരേക്കാളും മുന്നിലും ഒന്നാം സ്ഥാനത്തും ആയിരിക്കാനുമുള്ള ശക്തിയാണിത്. ഈ അർത്ഥങ്ങളിലേക്ക് തന്നെയാണ് ഇമാമത്ത് എന്ന പദം വിരൽചൂണ്ടുന്നത്.

**മൂന്ന്: അവഗാഹശക്തി (ഖുവ്വത്തെ ബസ്ത്വത്ത് ഫിൽഇൽമ്)**

ജ്ഞാനത്തിൽ അവഗാഹം (ബസ്ത്വത്ത്) ആണ് ഇമാമത്തിന്റെ അവശ്യധർമ്മം, അഥവാ അനുപേക്ഷണീയമായ പ്രത്യേകത. സകല സത്യതത്ത്വങ്ങളിലും ദിവ്യജ്ഞാനങ്ങളിലും അത്യാവശ്യമായ സ്നേഹത്തിലും സത്യസന്ധതയിലും കൂറിലും മുന്നോട്ടുപോകാനുള്ള ആഗ്രഹം ഇമാമത്തിന്റെ അർത്ഥത്തിൽപെടുത്താവുന്നതിനാൽ അദ്ദേഹം തന്റെ മറ്റു സകലശക്തികളെയും ഇതേ സേവനത്തിനായി ഉപയോഗപ്പെ

ടുത്തുന്നതാണ്. അദ്ദേഹം رَبِّ زِدْنِي عِلْمًا .

“ഓ എന്റെ നാഥാ, എനിക്ക് നീ ജ്ഞാനം വർദ്ധിപ്പിച്ചു തരേണമേ” (20:115) എന്നുള്ള പ്രാർത്ഥനയിൽ എപ്പോഴും ഏർപ്പെട്ടിരിക്കുന്നതും മുമ്പേതന്നെ അദ്ദേഹത്തിന്റെ ശ്രദ്ധയും ജ്ഞാനേന്ദ്രിയങ്ങളുമെല്ലാം ഇതേ കാര്യങ്ങൾക്കായി സമർപ്പി തങ്ങളായിരിക്കുന്നതുമാകുന്നു. ഇതേ കാരണത്താൽത്തന്നെ ദൈവാനുഗ്രഹംകൊണ്ട്, ദൈവികജ്ഞാനത്തിൽ അദ്ദേഹത്തിന് അവഗാഹം അനുഗ്രഹിച്ചു നല്കപ്പെടുന്നു. അദ്ദേഹത്തിന്റെ കാലഘട്ടത്തിൽ മറ്റൊരാൾക്കുംതന്നെ ഖുർആനികമായ ദിവ്യ ജ്ഞാനം ഗ്രഹിക്കുന്നതിലും ആ ജ്ഞാനവൃദ്ധിയുടെ പൂർണത പ്രാപിക്കുന്നതിലും സകല ന്യായപൂർത്തികളിലും അദ്ദേഹ ത്തോട് കിടപിടിക്കാനാകുന്നതല്ല. അദ്ദേഹത്തിന്റെ അഭിപ്രായം മറ്റുള്ളവരുടെ അറിവുകളെ തിരുത്തുന്നതാണ്. മതപരമായ സത്യതത്ത്വങ്ങൾ വിവരിക്കുന്നതിൽ ആരുടെയെങ്കിലും അഭി പ്രായം അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്ക് എതിരായാൽ, സത്യം അദ്ദേഹത്തിന്റെ ഭാഗത്തായിരിക്കും. എന്തുകൊണ്ടെ ന്നാൽ, യഥാർത്ഥമായ ജ്ഞാനസിദ്ധിയിൽ അവഗാഹത്തിന്റെ പ്രകാശം അദ്ദേഹത്തെ സഹായിക്കുന്നതായിരിക്കും. മിന്നുന്ന ജ്വാലകളോടുകൂടിയ ആ പ്രകാശം മറ്റാർക്കും നല്കപ്പെടുന്നതല്ല.

ذَٰلِكَ فَضْلُ اللَّهِ يُؤْتِيهِ مَن يَشَاءُ

“അത് ദൈവത്തിന്റെ അനുഗ്രഹമാകുന്നു. അവൻ ഇച്ഛി ക്കുന്നവർക്ക് അത് നല്കപ്പെടുന്നു.”

പിടക്കോഴി മുട്ടകൾ അതിന്റെ ചിറകുകൾക്കടിയിൽ വച്ചു കുഞ്ഞുങ്ങളെ വിരിയിക്കുകയും പിന്നീട് കുഞ്ഞുങ്ങളെ ചിറ കുകൾക്കടിയിൽ വെച്ച് അതിന്റെ ചൈതന്യം അവയ്ക്കുള്ളിൽ എത്തിക്കുകയും ചെയ്യുന്നതുപോലെ ഇമാം തന്റെ ആത്മീയ ജ്ഞാനങ്ങൾ മുഖേന തന്റെ സാമീപ്യവർത്തികളിൽ ജ്ഞാന വർണ്ണം പകർന്നു കൊടുക്കുകയും ദൃഢവിശ്വാസവും ദിവ്യ ജ്ഞാനങ്ങളും വളർത്തുകയും ചെയ്യുന്നു. എന്നാൽ, മറ്റു മുൽഹ

മുകൾക്കും സാഹിദുമാർക്കും ഇത്തരത്തിലുള്ള അഗാധ ജ്ഞാനം അത്യാവശ്യമായിരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, മനുഷ്യവംശത്തിന്റെ ജ്ഞാനപരമായ ശിക്ഷണം അവർക്ക് ഏല്പിച്ച് കൊടുക്കുന്നില്ല. അത്തരം സാഹിദുമാരും സ്വപ്നദർശികളും ജ്ഞാനങ്ങളിൽ അല്പം കുറവും അജ്ഞത തന്നെയും ഉള്ളവരാണെന്നു വന്നാൽപോലും അതാക്ഷേപത്തിന്നിടയാക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, അവർ തോണിയുടെ തുഴവുകാരല്ല. സ്വയം തുഴവുകാരനെ ആശ്രയിക്കുന്നവരാകുന്നു. എന്നാൽ, നാം ഇങ്ങനെയൊക്കെയുള്ളവരാണെന്നും അതിനാൽ നമുക്ക് അങ്ങനെയുള്ള ആത്മീയ തുഴവുകാരന്റെ ആവശ്യമൊന്നുമില്ലെന്ന തെറ്റായ വിചാരങ്ങളിലും വേണ്ടാതനങ്ങളിലും അവർ ഉൾപ്പെടാൻ പാടില്ലാത്തതാണ്. തീർച്ചയായും അത്തരം ആളുകളുടെ ആവശ്യം തങ്ങൾക്കുണ്ടെന്ന് അവർ ഓർത്തിരിക്കേണ്ടതാകുന്നു. എപ്രകാരം പെണ്ണിന് ആണിന്റെ ആവശ്യമുണ്ടോ അപ്രകാരം അല്ലാഹു ഓരോന്നിനെയും നിശ്ചിതമായ ഓരോ ആവശ്യാർത്ഥമാണ് പടച്ചിരിക്കുന്നത്. ഇമാമത്തിനുവേണ്ടി സൃഷ്ടിക്കപ്പെട്ടിട്ടില്ലാത്ത ഒരാൾ അത്തരം വാദങ്ങൾ പുറപ്പെടുവിക്കുകയാണെങ്കിൽ അവർ ജനങ്ങളുടെ മുമ്പിൽ പരിഹാസപാത്രമായിത്തീരുകയേയുള്ളൂ. വിവരംകെട്ട വലിയ്യ് ഒരു രാജാവിന്റെ മുമ്പിൽ പരിഹാസപാത്രമായതുപോലെ; കഥ ഇപ്രകാരമാണ്: ഏതോ നഗരത്തിൽ ഒരു സാഹിദ് (യോഗി) ഉണ്ടായിരുന്നു. അയാൾ നല്ലവനും ഭക്തനും തന്നെയായിരുന്നു. പക്ഷേ, അയാൾക്ക് ജ്ഞാനം കുറവായിരുന്നു. രാജാവിന് അയാളോട് ബഹുമാനം തോന്നി. എന്നാൽ, മന്ത്രിക്ക് അയാളെപ്പറ്റി ഒന്നും അറിഞ്ഞുകൂടാത്തതിനാൽ, അയാളോട് ബഹുമാനമുണ്ടായിരുന്നില്ല. ഒരിക്കൽ രാജാവും മന്ത്രിയും അയാളെ കാണാൻ ചെന്നു. അയാൾ നിരർത്ഥകമായ സംസാരം നടത്തിക്കൊണ്ട് ഇസ്ലാമിക ചരിത്രത്തിലേക്ക് വലിഞ്ഞുകയറി. 'അലക്സാണ്ടറും ഈ ഉമ്മത്തിൽ വാണരുളിയ ഒരു ചക്രവർത്തിയായിരുന്നു' എന്നിങ്ങനെ തട്ടിവിട്ടു. അപ്പോൾ, മന്ത്രിക്ക് വിമർശിക്കാനൊരവസരം കൈവന്നു. ഉടൻതന്നെ രാജാവിനോട് മന്ത്രി പറയുകയുണ്ടായി: "ഹുസൂർ! ഫക്കീറിന് വിലായത്തിന്റെ പൂർണിമയോടൊപ്പം ചരി

ത്രത്തിലും വലിയ അവഗാഹമുണ്ട്!"

അതിനാൽ, ഇമാമുസ്സമാന്ന് ശത്രുക്കളുടെയും പൊതുവെയുള്ള പ്രശ്നകർത്താക്കളുടെയും എതിരിൽ എത്രത്തോളം വൈജ്ഞാനികശക്തി ആവശ്യമുണ്ടോ അത്രത്തോളം ഇൽഹാമിന്റെ ആവശ്യമില്ലെന്ന് വരുന്നു. എന്തെന്നാൽ, ശരീഅത്തിനെക്കുറിച്ച് എല്ലാതരത്തിലുള്ള ആക്ഷേപങ്ങളും ചൊരിയുന്നവരുണ്ടാകാം. വൈദ്യശാസ്ത്രസംബന്ധമായും വാനശാസ്ത്രസംബന്ധമായും ഭൂമിശാസ്ത്രസംബന്ധമായും പ്രകൃതിശാസ്ത്രപരമായും ഇസ്‌ലാമിക ഗ്രന്ഥങ്ങളെക്കുറിച്ചും യുക്തിജ്ഞാനപരമായും പ്രമാണ പരമായും ഉള്ള എല്ലാ പ്രശ്നങ്ങളും ആക്ഷേപങ്ങളും ഉന്നയിക്കപ്പെടും. അതുകൊണ്ട് ഇമാമുസ്സമാൻ ഇസ്‌ലാമികജ്ഞാനങ്ങളുടെ അമരക്കാരനായിരിക്കും. അങ്ങനെ അദ്ദേഹം ഈ തോട്ടത്തിന് അല്ലാഹുവിന്റെ ഭാഗത്തുനിന്നുള്ള തോട്ടക്കാരൻ ആയിരിക്കുന്നതാണ്. എല്ലാ തരത്തിലുള്ള ആക്ഷേപങ്ങളെയും ദൂരീകരിക്കുകയും എല്ലാ ആക്ഷേപകർത്താക്കളെയും നിശ്ശബ്ദരാക്കുകയും ചെയ്യേണ്ടത് അദ്ദേഹത്തിന്റെ കർത്തവ്യമായിരിക്കുന്നതാണ്. ഇത്രയുമല്ല, ആക്ഷേപങ്ങൾ ദൂരീകരിക്കുന്നതോടൊപ്പം ഇസ്‌ലാമിന്റെ മഹത്ത്വവും സൗന്ദര്യവും ലോകത്തിന് വെളിപ്പെടുത്തിക്കാട്ടുകയും വേണ്ടതാണ്. അത്തരം ഒരു വ്യക്തി എത്രയും ആദരണീയനും തൊട്ടതൊക്കെ പൊന്നാക്കി മാറ്റുന്ന സ്വർണ്ണസിദ്ധി ലഭിച്ച ആളുമായി കണക്കാക്കപ്പെടുന്നതാണ്. എന്തുകൊണ്ടെന്നാൽ, അദ്ദേഹത്തിന്റെ വ്യക്തിത്വത്തിലൂടെ ഇസ്‌ലാമിന്റെ ജീവിതം വെളിപ്പെടുന്നതായിരിക്കും. അദ്ദേഹം ഇസ്‌ലാമിന്റെ അഭിമാനവും സകല മനുഷ്യരെ സംബന്ധിച്ചിടത്തോളവും ദൈവത്തിന്റെ ന്യായപൂർത്തിയും ആയിരിക്കും. അദ്ദേഹത്തിൽനിന്ന് അകന്നു നില്ക്കുക എന്നത് ആർക്കും പാടില്ലാത്തതായിരിക്കും. എന്തുകൊണ്ടെന്നാൽ, അദ്ദേഹം അല്ലാഹുവിന്റെ ഉദ്ദേശ്യവും ഇച്ഛയും മുഖേന ഇസ്‌ലാമിന്റെ അന്തസ്സിന്റെ മേൽനോട്ടക്കാരനും സകല മുസ്‌ലിംകളുടെയും അനുകൂലിയും മതപരമായ എല്ലാ പൂർണതകളെയും ഒരു വൃത്തം കണക്കെ ചുറ്റിനില്ക്കുന്ന ആളുമായി

രിക്കും. കുഫ്റും ഇസ്‌ലാമും തമ്മിലുള്ള എല്ലാ സമരക്കളങ്ങളിലും അദ്ദേഹമായിരിക്കും വിജയശില്പി. തന്റെ പരിശുദ്ധമായ ശ്വസനം മുഖേന അദ്ദേഹം അവിശ്വാസത്തെ ഹനിക്കുന്നതായിരിക്കും. അദ്ദേഹം സാകല്യവും ബാക്കി സകലതും അതിന്റെ ശാഖകളും ആയിരിക്കുന്നതാണ്.

او چو کل و تو چو جزئی نے کلی
تو ہلاک استی اگر ازوے بگسلی

(അവൻ എപ്രകാരം പൂർണ്ണമാണോ അപ്രകാരം നീ അവന്റെ ഒരു ഭാഗമാകുന്നു. പൂർണ്ണമായും അവനിൽനിന്ന് നീ അകന്നുപോയാൽ നീ നശിച്ചുപോകും.)

**നാല്: ദൃഢനിശ്ചയത്തിന്റെ ശക്തി (ഖുവ്വത്തെ അസം)**

ഇമാമുസ്സമാനിനു ആവശ്യമായിട്ടുള്ളത് ദൃഢനിശ്ചയത്തിന്റെ ശക്തിയാകുന്നു. ഒരവസ്ഥയിലും ഒരിക്കലും തളരാതിരിക്കയും നിരാശപ്പെടാതിരിക്കയും ഉദ്ദേശ്യനിർവഹണത്തിൽ അലസത ഇല്ലാതിരിക്കയും ആണ് ദൃഢനിശ്ചയം എന്നതുകൊണ്ട് അർത്ഥമാക്കപ്പെടുന്നത്. ചിലപ്പോൾ ഇമാമുസ്സമാൻ ആയ നബിമാർക്കും മുർസലീങ്ങൾക്കും മുഹദ്ദഥീങ്ങൾക്കും ചില പരീക്ഷകളെ നേരിടേണ്ടി വരുന്നു. അല്ലാഹു തങ്ങളെ കൈവിട്ടുകളഞ്ഞു എന്നും നശിപ്പിക്കാൻതന്നെ ഉദ്ദേശിച്ചിരിക്കയാണെന്നും അവർക്ക് തോന്നിപ്പോകുമാറുള്ള ചില പ്രത്യക്ഷമായ വിഷമങ്ങളിലും വിപത്തുകളിലും അവർ അകപ്പെട്ടുപോകുന്നു. ചിലപ്പോൾ അവർക്കുണ്ടാകുന്ന വഹ്‌യുകളിലും ഇൽഹാമുകളിലും ശൂന്യത അനുഭവപ്പെടുകയും കുറേ കാലത്തോളം യാതൊരു വഹ്‌യും ലഭിക്കാതാകുകയും ചെയ്യും. ചിലപ്പോൾ ചില പ്രവചനങ്ങൾ പരീക്ഷയുടെ രൂപത്തിൽ പ്രത്യക്ഷപ്പെടുകയും ജനസാമാന്യത്തിൽ അവയുടെ സത്യം വെളിപ്പെടാതിരിക്കുകയും ചിലപ്പോൾ അവയുടെ ലക്ഷ്യം സാധിക്കുന്നതിൽ വലിയ വിളംബം നേരിടുകയും ചെയ്യുന്നതാണ്. ചില ഘട്ടങ്ങളിൽ അവർ ലോകത്ത് തടയപ്പെട്ടവരെയും ഉപേക്ഷിക്കപ്പെട്ടവരെയും ശപിക്കപ്പെട്ടവരെയും അകറ്റപ്പെട്ടവരെയും പോലെ ആയിത്തീരുകയും ചെയ്യുന്നു. അവരെ ശകാരിക്കുന്ന ഓരോരുത്തരും

താൻ വലിയ പുണ്യകൃത്യമാണ് ചെയ്യുന്നതെന്ന് കരുതുന്നു. അവരെ വെറുക്കുകയും നിന്ദാദൃഷ്ടികളോടെ നോക്കുകയും സലാം ചൊല്ലിയാൽ മടക്കുന്നതുപോലും ഇഷ്ടപ്പെടാതിരിക്കുകയും ചെയ്യുന്നു. എന്നാൽ, അത്തരം ഘട്ടങ്ങളിലാണ് അവരുടെ ദൃഢനിശ്ചയം പരീക്ഷിക്കപ്പെടുന്നത്. അവർ ഇത്തരം പരീക്ഷകളിൽ ഒരിക്കലും ഹതാശരായി പോകുന്നില്ല. തങ്ങളുടെ പ്രവർത്തനങ്ങളിൽ അവർ അലംഭാവമോ മടിയോ കാണിക്കുന്നതുമല്ല. ആ അവസരത്തിലാണ് അല്ലാഹുവിന്റെ സഹായം വന്നെത്തുക.

**അഞ്ച്: ദൈവാർപ്പണത്തിന്റെ ശക്തി (ഖുവ്വത്തെ ഇഖ്ബാൽ അലല്ലാഹ്)**

ഇമാമുസ്സമാന് ഉണ്ടായിരിക്കേണ്ട അഞ്ചാമത്തെ ശക്തി അല്ലാഹുവിലുള്ള സമർപ്പണമാണ്. ഇതിന്റെ അർത്ഥം ഇതാണ്: കഷ്ടപ്പാടുകളുടെയും പരീക്ഷകളുടെയും വേളയിലും കഠിനശത്രുവിനെ നേരിടേണ്ടി വരുമ്പോഴും അഥവാ, എന്തെങ്കിലും അടയാളം വെളിപ്പെടുത്തേണ്ടത് ആവശ്യമായി വരുമ്പോഴും അല്ലെങ്കിൽ ഒരു പ്രത്യക്ഷവിജയം കൈവരിക്കേണ്ടതാവശ്യമായി വരുമ്പോഴും ആരോടെങ്കിലും സോപാധികമായി സഹതാപം കാണിക്കേണ്ടി വരുമ്പോഴും അല്ലാഹുവിലേക്ക് കുനിയുന്നു. തന്റെ സത്യസന്ധതയും ആത്മാർത്ഥതയും സ്നേഹവും കൂറും ദൃഢനിശ്ചയവും നിറഞ്ഞ പ്രാർത്ഥനകൾ അത്യുന്നതങ്ങളിൽ വലിയ ആരവങ്ങളുയർത്തുകയും, അവയുടെ ആകർഷണത്തിന്റെ വിലാപങ്ങൾ ആകാശത്തിന്റെ അനന്തതകളിൽ വേദനാജനകമായ കോലാഹലങ്ങൾ ഉണ്ടാക്കിക്കൊണ്ട് മലക്കുകളിൽ അസ്വാസ്ഥ്യങ്ങൾ സൃഷ്ടിച്ചുവിടുകയും ചെയ്യുന്നു. അതിനുശേഷം, അത്യുഗ്രമായ ഉഷ്ണത്തിന്റെ പാരമ്യം അനുഭവപ്പെട്ടതിനെ തുടർന്ന് വർഷപാതം ആരംഭിക്കുമ്പോൾ ആകാശത്തിൽ മേഘജാലങ്ങൾ പ്രത്യക്ഷപ്പെട്ടു തുടങ്ങുന്നതുപോലെ അവരുടെ ദൈവാർപ്പണത്തിന്റെ ഉഷ്ണാധിക്യം അതായത്, അല്ലാഹുവിൽ ശക്തിമത്തായ ശ്രദ്ധയർപ്പിച്ചതിന്റെ ഫലമായുണ്ടാകുന്ന ചൂടു നിമിത്തം ആകാശത്തിൽ ചിലതെല്ലാം സംഭവിക്കുമാറാകുന്നു. ദൈവവിധികൾ മാറ്റിയെഴുതപ്പെടുകയും ദൈവികമായ ഇച്ഛകൾ

മറ്റൊരു നിറംപിടിക്കുകയും ചെയ്യുന്നു. എത്രത്തോളമെന്നാൽ, ദൈവവിധികളുടെ സുഖശീതളമായ കാറ്റുകൾ അടിക്കാൻ തുടങ്ങുന്നു. എപ്രകാരം പനിയുടെ അണുക്കൾ അല്ലാഹുവിൽനിന്ന് സൃഷ്ടിക്കപ്പെടുകയും പിന്നീട് വിരേചനത്തിന്റെ ഔഷധവും ദൈവകല്പനയാൽത്തന്നെ ആ അണുക്കളെ പുറന്തള്ളുകയും ചെയ്യുന്നുവോ അപ്രകാരംതന്നെ ദിവ്യപുരുഷന്റെ സർവ്വാർപ്പണങ്ങളുടെ ഫലങ്ങൾ പുറപ്പെടുവിക്കപ്പെടുന്നു.

آں دعائے شیخ نے چوں ہر دعاست
فانی است و دست او دست خداست

(ഈ മഹാത്മാവിന്റെ പ്രാർത്ഥന മറ്റുള്ളവരുടെ പ്രാർത്ഥനകൾ പോലെയല്ല. അദ്ദേഹം അല്ലാഹുവിൽ വിലയം പ്രാപിച്ചയാളാണ്. അദ്ദേഹത്തിന്റെ കൈ അല്ലാഹുവിന്റെ കൈയാണ്. )

''ഇമാമുസ്സമാ'ന്റെ 'ഇഖ്ബാൽ അലല്ലാഹ്' അഥവാ, ദൈവാർപ്പണം അല്ലാഹുവിന്റെ സകല ഔലിയാക്കളെയും അപേക്ഷിച്ച് കൂടുതൽ കൂർമവും അതീവ ഫലപ്രദവും ആയിരിക്കും. മൂസാനബി(അ) തന്റെ കാലത്തെ ഇമാം ആയിരുന്നതു പോലെ ബൽഅമും ദൈവഭാഷണത്താലും ദൈവത്തോടുള്ള ആഭിമുഖ്യത്താലും അനുഗൃഹീതനായിരുന്നു. അദ്ദേഹം തന്റെ കാലത്തെ വലിയൊരു വലിയ്യും പ്രാർത്ഥനയ്ക്ക് ഉത്തരം ലഭിക്കുന്ന ആളുമായിരുന്നു. എന്നാൽ, മൂസാ(അ)യ്ക്ക് ബൽഅമുമായി ഏറ്റുമുട്ടേണ്ടി വന്നപ്പോൾ, ആ ഏറ്റുമുട്ടൽ ഒരു മൂർച്ചയേറിയ വാൾ നിമിഷങ്ങൾക്കകം ഉടലിൽനിന്ന് ശിരസ്സിനെ വേർപെടുത്തുന്നതുപോലെ ബൽഅമിനെ നശിപ്പിച്ചുകളഞ്ഞു.

അല്ലാഹു ആരോടെങ്കിലും സംസാരിക്കുകയും അദ്ദേഹത്തെ തന്റെ പ്രിയനും ആദരപാത്രവും ആക്കുകയും ചെയ്തെന്ന് വന്നാലും, അനുഗ്രഹത്തിന്റെ ജലത്തെ സംബന്ധിച്ചിടത്തോളം അയാളെ കവച്ചു നില്ക്കുന്ന ഒരു വ്യക്തിയുമായി ഏറ്റുമുട്ടുകയാണെങ്കിൽ, ആദ്യത്തെയാൾ നശിച്ചു പോകുക തന്നെ ചെയ്യും എന്ന തത്ത്വശാസ്ത്രം ദുർഭാഗ്യവാനായ ബൽ

അമിനു അറിഞ്ഞുകൂടായിരുന്നു. അപ്പോൾ അവിടെ ഏതെങ്കിലും ഇൽഹാം കൊണ്ട് ഒരു പ്രയോജനവും ഉണ്ടാകുകയില്ല. പ്രാർത്ഥനയ്ക്ക് ഉത്തരം ലഭിക്കുന്ന ആളാണെന്ന വസ്തുതകൊണ്ടും ഒരു കാര്യവുമില്ല. ഇവിടെ ഒരു ബൽഅം ആണല്ലോ ഉണ്ടായിരുന്നത്. എന്നാൽ, നമ്മുടെ നബി നായകരുടെ കാലത്ത്, ക്രിസ്തുമതം മരിച്ചുകഴിഞ്ഞശേഷം, യഹൂദികളുടെ റാഹിബുമാരെപോലെ അപ്രകാരം ആയിത്തീർന്ന ആയിരക്കണക്കായ ബൽഅംമാർ നശിച്ചുപോകുകയുണ്ടായി.

**ആറ്: ദിവ്യദർശനങ്ങളും വെളിപാടുകളും (ഖുവ്വത്തെ കശൂഫ് വ ഇൽഹാമാത്ത്)**

'ഇമാമുസ്സമാ'ന് അത്യാവശ്യമായിട്ടുള്ള ആറാമത്തെ ശക്തി ദിവ്യദർശനങ്ങളുടെയും വെളിപാടുകളുടെയും പരമ്പരയാകുന്നു. ഇമാമുസ്സമാൻ അധികവും ഇൽഹാമുകൾ അഥവാ, ദിവ്യ വെളിപാടുകൾ മുഖേന ദൈവത്തിൽനിന്ന് അറിവുകളും സത്യതത്ത്വങ്ങളും ദിവ്യജ്ഞാനങ്ങളും ആർജ്ജിക്കുന്നു. അദ്ദേഹത്തിനുണ്ടാകുന്ന വെളിപാടുകൾ മറ്റുള്ളവർക്ക് ചിന്തിച്ച് മനസ്സിലാക്കാൻ കഴിയുന്നതല്ല. എന്തുകൊണ്ടെന്നാൽ, അവസ്ഥയിലും ആധിക്യത്തിലും അത് മികച്ചുനില്ക്കുന്നതാണ്. അതിലും ഉയർന്ന ഒരു നിലപാട് മനുഷ്യന്റെ സാധ്യതയിൽ പെടുന്നില്ല. അദ്ദേഹത്തിലൂടെ ജ്ഞാനം പൊട്ടിവിരിയുന്ന ഖുർആനികമായ ദിവ്യജ്ഞാനം അറിയുമാറാകുകയും മതപരമായ വിഷമപ്രശ്നങ്ങളും ദുർഘടസന്ധികളും പരിഹരിക്കപ്പെടുകയും വിവിധ ജനതകളിൽ സ്വാധീനം ചെലുത്താനാവുന്ന ഉന്നതക്കിടയിലുള്ള പ്രവചനങ്ങൾ വെളിപ്പെടുകയും ചെയ്യുന്നു. ചുരുക്കത്തിൽ, 'ഇമാമുസ്സമാൻ' ആരോ അവർക്ക് ഉണ്ടാകുന്ന കശ്ഫുകളും ഇൽഹാമുകളും വ്യക്തിപരമായ കാര്യങ്ങളിൽ മാത്രം ഒതുങ്ങുന്നതല്ല. മറിച്ച്, മതത്തിനുള്ള സഹായത്തിനും സത്യവിശ്വാസത്തിന്റെ ദൃഢീകരണത്തിനും അത്യധികം പ്രയോജനകരവും അനുഗ്രഹപ്രദവും ആയിരിക്കുന്നതാണ്. അല്ലാഹു അവരോട് വളരെ വ്യക്തമായ തരത്തിൽ സംസാരിക്കുകയും അവരുടെ പ്രാർത്ഥനകൾക്ക് ഉത്തരം നല്കുകയും ചെയ്യുന്നു. ചിലപ്പോൾ ചോദ്യോ

ത്തരങ്ങളുടെ ഒരു പരമ്പരതന്നെ സൃഷ്ടിച്ചുകൊണ്ട്, ഒരേ സമയത്തുതന്നെ ചോദ്യത്തിനുശേഷം ഉത്തരം, പിന്നെയും ചോദ്യത്തിന് ശേഷം ഉത്തരം പിന്നെയും ചോദ്യത്തിന് ശേഷം ഉത്തരം എന്നിങ്ങനെ നിർമ്മലവും മനോജ്ഞവും വാചാലവുമായ വെളിപാടിന്റെ ഉന്നതനിലവാരത്തിൽ അതാരംഭിക്കുകയും വെളിപാട് ലഭിച്ച ആൾ അല്ലാഹുവിനെ നേരിട്ട് നോക്കിക്കാണുകയാണെന്ന് ധരിക്കുമാറാകുകയും ചെയ്യുന്നു. ഒരു ഏറുകാരൻ മറഞ്ഞുനിന്നുകൊണ്ട് കല്ലെറിഞ്ഞ് ഓടിക്കളയുകയും ആരാണെറിഞ്ഞതെന്നും എങ്ങോട്ടു പോയെന്നും അറിയാതിരിക്കുകയും ചെയ്യുന്ന തരത്തിലുള്ളതല്ല ഇമാമുസ്സമാന് ഉണ്ടാകുന്ന വെളിപാടുകൾ. മറിച്ച്, അല്ലാഹു അദ്ദേഹത്തോട് വളരെ വളരെ സമീപത്തായിരിക്കുകയും, തന്റെ കേവല പ്രകാശത്തിന്റെ പരിശുദ്ധവും പ്രഭാമയവുമായ മുഖത്തുനിന്ന് മൂടുപടം ഉയർത്തിക്കാണിക്കുകയും ചെയ്യുന്നു. ഈ അവസ്ഥയാകട്ടെ, മറ്റാർക്കുംതന്നെ പ്രാപ്യമായിട്ടുള്ളതുമല്ല. അത്രയുമല്ല, ചിലപ്പോൾ ആരോ തന്നെ കളിയാക്കുകയാണെന്ന് തോന്നുമാറുള്ള അവസ്ഥയായിത്തീരുന്നു. ഇമാമുസ്സമാന്റെ ഇൽഹാമീ പ്രവചനങ്ങൾ പരോക്ഷങ്ങൾ വെളിപ്പെടുത്തുന്ന തരത്തിലുള്ളതായിരിക്കും. എന്നുവച്ചാൽ പരോക്ഷത്തെ എല്ലാ വശങ്ങളിലൂടെയും തന്റെ നിയന്ത്രണത്തിലാക്കുന്നു; എപ്രകാരമെന്നാൽ, സമർത്ഥനായ ഒരശ്വാരൂഢൻ തന്റെ കുതിരയെ ഒതുക്കി നിറുത്തുന്നതുപോലെ. ഈ ശക്തിയും ഈ അനാവരണവും അദ്ദേഹത്തിന്റെ ഇൽഹാമിന് നല്കപ്പെടുന്നത് അദ്ദേഹത്തിന്റെ പാവനമായ ഇൽഹാം ശയ്ത്വാനി ഇൽഹാമുകൾക്ക് സദൃശമായിരിക്കരുതെന്നതുകൊണ്ടാണ്. എന്നാൽ, മാത്രമെ അത് മറ്റുള്ളവരിൽ ന്യായപൂർത്തി വരുത്തുന്നതായിരിക്കുകയുള്ളൂ.

ശയ്ത്വാനീ ഇൽഹാമുകൾ ഉണ്ടാവുന്നത് സത്യമാണെന്ന് അറിഞ്ഞിരിക്കേണ്ടതാണ്. അപൂർണമായ സൂഫിയാക്കൾക്ക് ഇതുണ്ടാകാറുണ്ട്. ഇതിന് '***അള്ഗാഥു അഹ്ലാമിൻ.......***' പാഴ്ക്കിനാവുകൾ (21:6) എന്നാണ് പറയപ്പെടുന്നത്. ഇതിനെ നിഷേധിക്കുന്നവർ ഖുർആനെ നിഷേധിക്കുന്നവരാണ്. എന്തു

കൊണ്ടെന്നാൽ, ഖുർആന്റെ വിവരണപ്രകാരം സാത്താനിക വെളിപാടുകൾ ഒരു വസ്തുതയാണ്. മനുഷ്യന്റെ ആത്മശുദ്ധീകരണം ഏതുവരെ സമഗ്രവും പരിപൂർണവും ആയിത്തീരുന്നില്ലയോ അതുവരെ ഒരാൾക്ക് സാത്താനിക വെളിപാടുകൾ ഉണ്ടാകാവുന്നതും ***അലാകുല്ലി അഫ്ഫാക്കിൻ അഥീം*** "പെരുങ്കള്ളം പറയുന്നവരും കൊടുംപാപിയുമായ എല്ലാ ഓരോരുത്തരുടെയും മേൽ" (26:223) എന്ന ആയത്തിന്റെ കീഴിൽ വരാവുന്നതുമത്രെ. എന്നാൽ, പരിശുദ്ധന്മാർക്ക് സാത്താനികമായ സംശയങ്ങളെ സംബന്ധിച്ചിടത്തോളം താമസംവിനാ ശരിയായ അറിവ് ലഭിക്കുന്നതായിരിക്കും.

കഷ്ടം എന്നേ പറയേണ്ടു, ചില പാതിരിമാർ തങ്ങളുടെ കൃതികളിൽ യേശുവിനെപ്പറ്റി അദ്ദേഹത്തെ പിശാച് ഒരു മലമേൽ കൂട്ടിക്കൊണ്ടുപോയ സംഭവത്തെക്കുറിച്ചുള്ള വ്യാഖ്യാനത്തിൽ ഇതൊരു അപ്രത്യക്ഷ സംഭവമായിരുന്നില്ലെന്നും ഇത് ലോകർ നോക്കിക്കൊണ്ടിരുന്നതും യഹൂദർതന്നെ ഇതിന് സാക്ഷികളായിരുന്നതുമാണെന്നും എഴുതിവിടാൻ ധൈര്യപ്പെട്ടിരിക്കുന്നു. മാത്രവുമല്ല ഹദ്റത്ത് മസീഹിന് മൂന്നുതവണ സാത്താനിക വെളിപാടുണ്ടായിട്ടുണ്ടെന്നും എന്നാലദ്ദേഹം അത് സ്വീകരിക്കയുണ്ടായില്ലെന്നും എഴുതീട്ടുമുണ്ട്. പക്ഷേ, സുവിശേഷങ്ങളുടെ ഇത്തരം വ്യാഖ്യാനവിവരണങ്ങൾ കേൾക്കുമ്പോൾ നമ്മുടെ ശരീരം വിറകൊള്ളുന്നു. മസീഹ് ആയിരിക്കെ ശയ്ത്വാനീ ഇൽഹാമോ? മസീഹിന് ഉണ്ടായത് ശയ്ത്വാനീ ഇൽഹാം ആണെന്ന് കരുതാതിരിക്കുകയും യഥാർത്ഥത്തിൽ സാത്താൻ ശരീരം പൂണ്ടുകൊണ്ട് ഹദ്റത്ത് ഈസാ(അ)നെ നേരിട്ട് കാണുകയാണുണ്ടായതെന്നും ആണെങ്കിൽ, പഴയ പാമ്പായ സാത്താൻ യഥാർത്ഥത്തിൽ തന്റെ ശാരീരിക രൂപമെടുത്തുകൊണ്ട് പ്രത്യക്ഷപ്പെടുകയായിരുന്നുവോ എന്ന ചോദ്യം ഉയർന്നുവരുന്നതാണ്. ബാഹ്യാകാരം സ്വീകരിച്ചുകൊണ്ട് മനുഷ്യകോലത്തിൽ പ്രത്യക്ഷപ്പെട്ട സാത്താൻ യഹൂദന്മാരുടെ പുണ്യസ്ഥാനത്ത് വന്നുനില്ക്കുകയായിരുന്നു എങ്കിൽ അതിന്റെ ചുറ്റും നൂറുക്കണക്കിൽ ആളുകൾ പാർക്കുന്നുണ്ടാ

യിരുന്നെങ്കിൽ, സാത്താനെ കാണാൻ വേണ്ടി ആയിരക്കണക്കി നാളുകൾ ഒരുമിച്ചു കൂടിയിരിക്കുമായിരുന്നു. എന്നല്ല, ഹദ്റത്ത് മസീഹ് യഹൂദന്മാരെ മാടിവിളിച്ചുകൊണ്ട് അവർക്ക് ശയ്ത്വാനെ കാണിച്ചുകൊടുക്കുകയും ചെയ്യുമായിരുന്നു. സാത്താന്റെ അസ്തിത്വത്തെ പല യഹൂദി കക്ഷിക്കാരും നിഷേധിക്കുന്നവ രായിരുന്നു. അപ്പോൾ സാത്താനെ കാണിച്ചുകൊടുക്കുന്നത് ഹദ്റത്ത് മസീഹിന്റെ അടയാളമാകുമായിരുന്നു. അതുമുഖേന അനേകർ സന്മാർഗ്ഗം പ്രാപിക്കുമാറാകുകയും റോമാ ഗവൺമെന്റിന്റെ ബഹുമാന്യരായ ഉദ്യോഗസ്ഥന്മാർ സാത്താനെ കാണുകയും സാത്താൻ പറക്കുന്നതിന് സാക്ഷ്യം വഹിച്ചു കൊണ്ട് നിശ്ചയമായും മസീഹിന്റെ അനുയായികളായിത്തീരു കയും ചെയ്തേനെ. എന്നാൽ, അങ്ങനെയൊന്നുമുണ്ടായില്ല. അതുകൊണ്ട് ഇതൊരു ആത്മീയസംവാദം മാത്രമായിരുന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ സാത്താനിക വെളിപാടുകൾ. എനിക്ക് തോന്നുന്ന ഒരു കാര്യം ഇതാണ്: യഹൂദരുടെ കിത്താ ബുകളിൽ, അനേകം ദുഷ്ടരായ ആളുകളുടെ പേർ സാത്താൻ എന്നു വെക്കപ്പെട്ടിരിക്കുന്നു. ഇതുപ്രകാരം മസീഹുതന്നെയും, സുവിശേഷത്തിൽ ഈ സംഭവവിവരണത്തിന് ഏതാനും വരി കൾ മുമ്പേ പറഞ്ഞതുപ്രകാരം സ്വർഗ്ഗത്തിന്റെ താക്കോലുകൾ നല്കപ്പെട്ടിരുന്ന തന്റെ ഒരു വന്ദ്യനായ ഹവാരിയെ സാത്താൻ എന്നു വിളിക്കുകയുണ്ടായിട്ടുണ്ട്. ഏതോ സാത്താനായ യഹൂദി തന്നെ പരിഹസിച്ചും കളിയാക്കിയും ഹദ്റത്ത് മസീഹ്(അ)ന്റെ അടുക്കൽ വന്നതായിരിക്കുമെന്ന് കരുതാനും ന്യായമില്ലാതെ യില്ല. അദ്ദേഹം പത്രോസിനെ സാത്താൻ എന്നു വിളിക്കുകയു ണ്ടായതുപോലെ അയാൾക്ക് സാത്താൻ എന്ന പേർ നല്കിയി രുന്നിരിക്കാം. യഹൂദികൾ ഇത്തരം കുത്സിതവേലകൾ ചെയ്യാ റുള്ളതുമായിരുന്നു. അത്തരത്തിൽ ചോദിക്കുന്നത് യഹൂദരുടെ പ്രത്യേകതയുമത്രെ.

പിന്നെ ഈ കഥകൾ മുഴുവനുംതന്നെ കളവായിരിക്കാനും സാധ്യതയുണ്ട്. ഇത് മനഃപൂർവ്വമോ അതോ തെറ്റിദ്ധരിച്ചോ എഴു തിയിട്ടതുമാകാം. എന്തെന്നാൽ, ഈ സുവിശേഷങ്ങൾ, ഹദ്റത്ത്

മസീഹിന്റെ സുവിശേഷങ്ങളല്ല. അദ്ദേഹം അവ സത്യപ്പെടുത്തീട്ടുമില്ല. മറിച്ച്, അപ്പോസ്തലന്മാർ അല്ലെങ്കിൽ മറ്റുചിലർ തങ്ങളുടെ ആലോചനയും ബുദ്ധിയും അനുസരിച്ച് എഴുതിയിട്ടുള്ളതാകുന്നു. ഇക്കാരണത്താൽ തന്നെയാണ് ഇതിൽ പരസ്പര വൈരുദ്ധ്യങ്ങൾ കാണപ്പെടുന്നത്. അങ്ങനെ ഈ വിചാരഗതികളിൽ ചില ലേഖന കർത്താക്കൾക്ക് തെറ്റ് പറ്റിയിരിക്കാമെന്ന് നമുക്ക് പറയാവുന്നതാണ്. ഉദാഹരണമായി സുവിശേഷ രചയിതാക്കളിൽ ചിലർ ഹദ്റത്ത് മസീഹ് കുരിശിന്മേൽ മരിച്ചു പോയെന്നു ഊഹിച്ചു.* ഇത്തരം തെറ്റുകൾ അപ്പോസ്തലന്മാരുടെ പ്രകൃതിയിൽത്തന്നെ ഉള്ളവയായിരുന്നു. എന്തെന്നാൽ, സുവിശേഷങ്ങൾ നമുക്ക് പറഞ്ഞുതരുന്നത്, അവരുടെ ബുദ്ധി വളരെ സൂക്ഷ്മമൊന്നുമല്ലായിരുന്നുവെന്നാണ്. അവരുടെ അവസ്ഥകളിലുള്ള പോരായ്മകളെ സംബന്ധിച്ചിടത്തോളം മസീഹ്(അ) തന്നെ സാക്ഷ്യം നല്കിയിരിക്കുന്നത് അവർ ബുദ്ധിശക്തിയിലും യുക്തിചിന്തയിലും പ്രവർത്തനശേഷിയിൽത്തന്നെയും ദുർബ്ബലരായിരുന്നു എന്നത്രെ. ഏതായാലും പരിശുദ്ധന്മാരുടെ ഹൃദയത്തിൽ സാത്താനിക ചിന്തകൾക്ക് വേരൂന്നാൻ സാധ്യമല്ല. ചില സംശയങ്ങൾ അവരുടെ മനസ്സിൽ ഉദിച്ചുവന്നുവെങ്കിൽതന്നെ ആ സാത്താനിക വിചാരങ്ങൾ ദൂരീകരിക്കപ്പെടുകയോ പരിഹരിക്കപ്പെടുകയോ ചെയ്യുന്നു. അവരുടെ പാവനമായ ആശ്രയസ്ഥാനത്ത് യാതൊരു കുറവും അതുവഴി ഏല്ക്കുന്നതുമല്ല.

വിശുദ്ധഖുർആനിൽ അവ്യക്തവും സന്ദിഗ്ദ്ധവും ആയ ആലോചനകളോട് സാദൃശ്യമുള്ള ഇത്തരം സംശയങ്ങൾക്ക് 'ത്വായിഫ്' എന്ന പേരാണ് നല്കപ്പെട്ടിരിക്കുന്നത്. അറബി നിഘണ്ടുക്കളിൽ ഇതിന്റെ പേർ ത്വായിഫ്, തൗഫ്, ത്വയ്യിഫ്, ത്വയ്ഫ് എന്നിങ്ങനെയും കാണാം. ഈ സംശയങ്ങൾക്ക്, ഇല്ലെന്നു

* ക്രിസ്ത്യാനികളുടെ നിരവധി സുവിശേഷങ്ങളിൽ ഒരു സുവിശേഷത്തിൽ ഹദ്റത്ത് മസീഹ് ക്രൂശിൽ മരിച്ചില്ല എന്നും എഴുതിയിട്ടുണ്ട്. ഇന്നും ഇതവരുടെ കൈയിലുണ്ട്. ഈ വിവരണം ശരിയാണ്. കാരണം 'മർഹമെ ഈസാ' എന്ന മരുന്ന് അതിനെ സ്ഥിരീകരിക്കുന്നു. ഇതിനെക്കുറിച്ച് നൂറുക്കണക്കിന് ഡോക്ടർമാർ പറഞ്ഞിട്ടുണ്ട്.

തന്നെ പറയാവുന്നത്രയും വളരെ നേരിയ ബന്ധമേ ഹൃദയ ത്തിനുള്ളൂ. അല്ലെങ്കിൽ അകലത്ത് ഏതെങ്കിലും വൃക്ഷത്തിന്റെ നിഴൽ എത്രയോ അവ്യക്തമായി കാണപ്പെടുന്നതുപോലെ യെന്നും പറയാം. അത്തരത്തിലുള്ളതാണ് ഈ സംശയം. ശപി ക്കപ്പെട്ട പിശാച് ഹദ്റത്ത് മസീഹിൽ ഇത്തരത്തിലുള്ള നേരി യൊരു സംശയം ഇട്ടുകൊടുക്കാനാലോചിക്കയും മസീഹ്(അ) നുബുവ്വത്തിന്റെ ശക്തികൊണ്ട് ആ സംശയത്തെ ദൂരീകരിക്കു കയും ചെയ്തു എന്നുവരാം. ഈ കഥ സുവിശേഷങ്ങളിൽ മാത്ര മല്ല, നമ്മുടെ സ്വഹീഹായ ഹദീഥുകളിലും കാണപ്പെടുന്നു എന്ന കാര്യം എടുത്തുപറയാൻ നാം നിർബന്ധിതരാണ്.

عن محمد بن عمران الصيرفي قال حدثنا الحسن بن علي
العنزي عن العباس بن عبد الواحد . عن محمد بن عمرو . عن محمد
بن مناذر . عن سفيان بن عيينه عن عمرو ابن دينار . عن طاوس
عن ابي هريرة قال جاء الشيطن الى عيسى . قال الست تزعم
انك صادق قال بلى قال فاوف على هذه الشاهقة فالق نفسك
منها فقال ويلك الم يقل الله يا ابن آدم لا تبتلني بهلاكك فاني
افعل ما اشاء

മുഹമ്മദ് ബിൻ ഇംറാനു സ്സ്വയർഫീ നിവേദനം ചെയ്യു ന്നു. അദ്ദേഹം ഹസൻ ബിൻ അലി അൻസിയിൽനിന്നും ഹസൻ അബ്ബാസിൽനിന്നും അബ്ബാസ് മുഹമ്മദ് ബിൻ അംറിൽനിന്നും മുഹമ്മദ് ബിൻ അംറ് മുഹമ്മദ് ബിൻ മുനാദറിൽനിന്നും മുഹ മ്മദ് ബിൻ മുനാദർ സുഫ്യാൻ ബിൻ ഐനയിൽനിന്നും സുഫ്യാൻ അംറ് ബിൻ ദീനാറിൽനിന്നും അംറ് ബിൻ ദീനാർ താഊസിൽനിന്നും താഊസ് അബൂഹുറയ്റയിൽനിന്നും നിവേദനം ചെയ്തുകൊണ്ട് പറയുന്നു: ശയ്ത്വാൻ ഈസാ(അ) ന്റെ അടുക്കൽ വന്നു പറഞ്ഞു: 'നീ സത്യവാനാണെന്ന് നീ ചിന്തിക്കുന്നില്ലേ?' എന്തുകൊണ്ട് അല്ല? എന്നദ്ദേഹം ചോദിച്ചു. ശയ്ത്വാൻ പറഞ്ഞു. 'ഇത് സത്യമാണെങ്കിൽ നീ ഈ മലമേൽ കയറുക. പിന്നീട് അതിന്മേൽനിന്ന് താഴോട്ട് ചാടുക.' അപ്പോൾ ഈസാ(അ) പ്രതിവചിച്ചു: 'നീ നശിക്കട്ടെ, നിന്റെ ദൈവമായ കർത്താവിനെ മരണംകൊണ്ട് പരീക്ഷിക്കരുത്. ഞാൻ ഇച്ഛിക്കു

ന്നത് എന്തോ അത് ചെയ്യുന്നു എന്ന് എഴുതിയിട്ടില്ലയോ?' ജിബ്രീൽ പ്രവാചകന്മാരുടെ അടുക്കൽ വരുന്നത് എങ്ങനെയോ അങ്ങനെ ആയിരിക്കണം സാത്താനും വന്നതെന്ന് വ്യക്തമാണ്. മനുഷ്യൻ ഏതെങ്കിലും ഒരു വണ്ടിയിൽ കയറിയൊ വാടകയ്ക്കെടുത്ത കുതിരയുടെ പുറത്തേറിയൊ തലപ്പാവ് കെട്ടിയൊ ചാദുർ പുതച്ചോ വരുന്നതുപോലെയല്ല ജിബ്രീൽ വരാറുള്ളത്. മറിച്ച്, ജിബ്രീലിന്റെ വരവ് രണ്ടാം ലോകത്തിന്റെ വർണ്ണഭാവങ്ങളോടെയായിരിക്കും. പിന്നെ അധമനും നിന്ദ്യനുമായിരിക്കുന്ന പിശാച് മനുഷ്യനെപ്പോലെ തുറന്നനിലയിൽ വരുന്നതെങ്ങനെ? ഇത്തരം കാര്യങ്ങൾ ചിന്തിക്കുമ്പോൾ, ഏതായാലും 'ഡ്രേപർ' വിവരിച്ചതുപ്രകാരം സമ്മതിക്കേണ്ടിവരും. എന്നാൽ, ഹദ്റത്ത് ഈസാ(അ) നുബുവ്വത്തിന്റെ ശക്തിയാലും സത്യത്തിന്റെ പ്രകാശത്താലും സാത്താനിക വെളിപാട് തന്റെ സമീപത്തെത്താനനുവദിച്ചതു തന്നെയില്ലെന്ന് പറയാവുന്നതാണ്. എന്നല്ല അതിനെ മുടക്കാനും തടുക്കാനുമുള്ള പ്രയത്നത്തിലേർപ്പെടുകയുമുണ്ടായി. പ്രകാശത്തിന് മുമ്പിൽ അന്ധകാരത്തിന് നിലകൊള്ളാൻ സാധ്യമല്ല. അതുപ്രകാരം ശയ്ത്വാന് അദ്ദേഹത്തിന്നെതിരെ നില്ക്കാൻ കഴിയാതെ ഓടിപ്പോകയാണുണ്ടായത്. ഇതുതന്നെയാണ്

إِنَّ عِبَادِي لَيْسَ لَكَ عَلَيْهِمْ سُلْطَانٌ

(നിശ്ചയമായും എന്റെ ദാസന്റെമേൽ അവന് അധികാരം ഉണ്ടാകുകയില്ല) എന്നതിന്റെ ശരിയായ അർത്ഥവും. എന്തുകൊണ്ടെന്നാൽ ശയ്ത്വാന്റെ സുൽത്വാൻ അഥവാ സ്വാധീനശക്തി യഥാർത്ഥത്തിൽ സാത്താനിക സംശയങ്ങൾക്ക് ഇരയായിട്ടുള്ളവരിൽ മാത്രമെ ഫലിക്കയുള്ളൂ. എന്നാൽ, വളരെ അകലെ നിന്നു തന്നെ പ്രകാശകിരണങ്ങളുടെ അസ്ത്രങ്ങൾ കൊണ്ട് ശയ്ത്വാനെ മുറിവേല്പിക്കുകയും ഭീഷണിയുടെയും ശാപവാക്കുകളുടെയും ചെരിപ്പുകൊണ്ട് അവന്റെ മുഖത്തടിക്കുകയും ശകാരം കൊണ്ടഭിഷേകിക്കുകയും അവനെ പിന്തുടരാതിരിക്കുകയും ചെയ്യുന്നതാരോ അവർ സാത്താന്റെ സ്വാധീനത്തിൽ

നിന്ന് മുക്തരായിരിക്കും. അങ്ങനെയുള്ള ആൾക്ക് അല്ലാഹു ആകാശഭൂമികളുടെ അധീശശക്തി കാണിച്ചുകൊടുക്കാൻ ആഗ്രഹിക്കുന്നു. ശയ്ത്വാൻ ഭൂമിയുടെ അധീശാധികാരങ്ങളിൽമാത്രം പെട്ടവനാണ്. അതുകൊണ്ട് സൃഷ്ടി സാകല്യത്തിന്റെ സാക്ഷ്യവൃത്തം പൂർത്തീകരിക്കുന്നതിനുവേണ്ടി ശയ്ത്വാൻ എന്നു പേരുള്ള ആ അത്ഭുതസൃഷ്ടിയുടെ മുഖം കാണേണ്ടതും അവന്റെ ശബ്ദം കേൾക്കേണ്ടതും ആവശ്യമായിരുന്നു. ഇതുകാരണം അദ്ദേഹത്തിന്റെ പരിശുദ്ധിയുടെ കോന്തലയ്ക്കും നന്മയുടെ പ്രഭാവത്തിനും യാതൊരു കറയും ഏല്ക്കുന്നില്ല. ഹദ്റത്ത് മസീഹിനോട് സാത്താൻ അവന്റെ സനാതനമായ സംശയം ജനിപ്പിക്കൽ രീതിയനുസരിച്ച് കുത്സിതമായ ഒരഭ്യർത്ഥന പുറപ്പെടുവിച്ചിട്ടുണ്ടായിരുന്നു. എന്നാൽ, അദ്ദേഹത്തിന്റെ പരിശുദ്ധ പ്രകൃതി സത്വരം അതിനെ തള്ളിക്കളയുകയും അതിനെ സ്വീകരിക്കാതിരിക്കുകയും ചെയ്തു. അതിൽ അദ്ദേഹത്തിന്റെ മഹത്ത്വത്തിന് ഒരു കുറച്ചിലും ഇല്ല. രാജാക്കന്മാരുടെ തിരുമുമ്പിൽ വച്ച് ചിലപ്പോൾ അധമന്മാർ സംസാരിക്കാറില്ലെ? ചുരുക്കത്തിൽ അപ്രകാരംതന്നെ ശയ്ത്വാൻ ആത്മീയനിലയിൽ യേശുവിന്റെ ഹൃദയത്തിൽ അവന്റെ വചനം ഇട്ടുകൊടുത്തു. യേശു ഈ സാത്താനിക വെളിപാടിനെ സ്വീകരിച്ചില്ല. മറിച്ച്, തള്ളിക്കളഞ്ഞു. ഇതൊരു പ്രശംസാർഹമായ കാര്യമാണ്. ഇക്കാര്യത്തിൽ എന്തെങ്കിലും ആക്ഷേപം ഉന്നയിക്കുന്നത് വിഡ്ഢിത്തവും ആത്മീയ തത്ത്വശാസ്ത്രത്തെക്കുറിച്ചുള്ള അജ്ഞതയും ആയിരിക്കുന്നതാണ്. എങ്കിലും, യേശു തന്റെ പ്രകാശത്തിന്റെ പ്രഹരങ്ങൾ മുഖേന സാത്താനിക ചിന്തകളെ പ്രതിരോധിക്കുകയും സാത്താന്റെ വെളിപാടുകളുടെ അശുദ്ധിയെ ഉടൻ വെളിപ്പെടുത്തുകയും ചെയ്തു. എല്ലാ ഓരോ യോഗിക്കും സൂഫിയ്ക്കും സാധ്യമായിട്ടുള്ളതല്ല ഇത്.

സയ്യിദ് അബ്ദുൽഖാദിർ ജീലാനി(ഖ.സി) പ്രസ്താവിക്കുന്നു: "ഒരിക്കൽ, എനിക്ക് ശയ്ത്വാനീ ഇൽഹാം ഉണ്ടായിട്ടുണ്ടായിരുന്നു. അവൻ പറഞ്ഞു: 'ഓ, അബ്ദുൽ ഖാദിർ നിന്റെ ആരാധനകളെല്ലാം സ്വീകരിക്കപ്പെട്ടിരിക്കുന്നു. ഇനി മറ്റുള്ള

വർക്ക് ഹറാം- നിഷിദ്ധമായിട്ടുള്ളതെല്ലാം നിനക്ക് ഹലാൽ- അനുവദനീയമായിരിക്കുന്നതാണ്. നമസ്കാരത്തിൽനിന്ന് നിന്നെ സ്വതന്ത്രനാക്കിയിരിക്കുന്നു. നിനക്ക് ഇഷ്ടമുള്ളത് ചെയ്യാം.' അപ്പോൾ, ഞാൻ പറഞ്ഞു, അല്ലയോ പിശാചേ, നീ ദൂരെ പോക, തിരുനബിക്ക് അനുവദനീയമല്ലാത്ത കാര്യം എനിക്കെങ്ങനെ അനുവദനീയമാകും. അപ്പോൾ, ശയ്ത്വാനും അവന്റെ സുവർണ സിംഹാസനവും എന്റെ കണ്മുന്നിൽ നിന്ന് അതിശീഘ്രം അപ്രത്യക്ഷമായി.

അപ്പോൾ ഹദ്റത്ത് അബ്ദുൽ ഖാദിർ ജീലാനിയെപ്പോലുള്ള 'അഹ്ലുല്ലാഹ്'- അല്ലാഹുവിന്റെ ആളായ സൽപുമാനു പോലും ശയ്ത്വാനീ ഇൽഹാം ഉണ്ടായിട്ടുണ്ടെങ്കിൽ തങ്ങളുടെ യാത്രാമാർഗ്ഗം പൂർത്തിയാക്കുക കൂടി ചെയ്തിട്ടില്ലാത്ത സാധാരണ ജനങ്ങൾ അതിൽനിന്ന് രക്ഷപ്പെടുന്നതെങ്ങനെ? സയ്യിദ് അബ്ദുൽ ഖാദിർ ജീലാനിയെയും ഹദ്റത്ത് മസീഹിനെയുംപോലെ സാത്താനിക വെളിപാടുകളെ തിരിച്ചറിയാനുള്ള ആത്മീയ ചക്ഷുസ്സുകൾ ഇവർക്കെവിടെ?

തിരുനബി(സ)യുടെ ആവിർഭാവത്തിന് മുമ്പേ അറേബ്യയിൽ 'കാഹിൻ'മാർ (ജ്യോതിഷികൾ) ധാരാളം ഉണ്ടായിരുന്നു. അവർക്ക് ശയ്ത്വാനി ഇൽഹാം ഉണ്ടാകാറുണ്ടായിരുന്നു. അവർ ആ ഇൽഹാം മുഖേന പ്രവചനങ്ങളും ദീർഘദർശനങ്ങളും അറിയിക്കാറുമുണ്ടായിരുന്നു. അവരുടെ ചില പ്രവചനങ്ങൾ സത്യമായി പുലരുകയുണ്ടായിട്ടുണ്ടെന്നതും ആശ്ചര്യജനകമാണ്. ഇസ്ലാമിക ഗ്രന്ഥങ്ങളിൽ അത്തരം കഥകൾ നിറഞ്ഞുകിടക്കുന്നു. അതുകൊണ്ട് സാത്താനിക വെളിപാടുകളെ നിഷേധിക്കുന്നവർ പ്രവാചകന്മാരുടെ മുഴുവൻ പാഠങ്ങളെയും നിഷേധിക്കുന്നു. പ്രവാചകത്വത്തിന്റെ സകല പരമ്പരകളെയും നിഷേധിക്കുന്നു. ഒരവസരത്തിൽത്തന്നെ നാന്നൂറോളം ദീർഘദർശിമാർക്ക് സാത്താനിക വെളിപാടുകൾ ഇറങ്ങിയിരുന്നതായി ബൈബിളിൽ എഴുതപ്പെട്ടിരിക്കുന്നു. അവർ ഈ ഇൽഹാമിന്റെ സഹായത്തോടെ- ഇത് ഒരു വെളുത്ത ജിന്നിന്റെ കുത്സിത വേലയായിരുന്നു- ഒരു രാജാവിന്റെ വിജയത്തെക്കുറിച്ച് പ്രവചനം

ചെയ്തു. ആ രാജാവാകട്ടെ, അതേ യുദ്ധത്തിൽത്തന്നെ വളരെ അപമാനത്തോടെ വധിക്കപ്പെടുകയും വമ്പിച്ച പരാജയത്തെ നേരിടുകയുമുണ്ടായി. എന്നാൽ, ഹദ്റത്ത് ജിബ്രീൽ മുഖേന ഇൽഹാം ലഭിച്ച ഒരു പ്രവാചകൻ, ആ രാജാവ് യുദ്ധത്തിൽ പരാജയപ്പെട്ടു മരണമടയുമെന്നും മൃതശരീരം പട്ടികൾ കടിച്ചു തിന്നുമെന്നും മുൻകൂട്ടി പറഞ്ഞിട്ടുണ്ടായിരുന്നു. അപ്രകാം തന്നെ സംഭവിക്കുകയും ചെയ്തു. എന്നാൽ, ആ നാനൂറ് ദീർഘ ദർശിമാരുടെ പ്രവചനം കളവായിത്തീരുകയാണുണ്ടായത്.

ഇവിടെ സ്വാഭാവികമായും ഒരു ചോദ്യം ഉയരുന്നു. ഇപ്ര കാരം ധാരാളം സാത്താനിക വെളിപാടുകൾ ഉണ്ടാകുന്നു എങ്കിൽ, ഇൽഹാമിനെ സംബന്ധിച്ചിടത്തോളമുള്ള വിശ്വാസം നഷ്ടപ്പെടുകയും ഒരു വെളിപാടിനെയും ആശ്രയിക്കാൻ കഴി യാതെ വരികയും ചെയ്കയില്ലേ? എന്തെന്നാൽ, വെളിപാട് പൈശാചികമാണെന്ന സംശയം ഉണ്ടാകുന്നതാണ്. മസീഹി നെപ്പോലുള്ള പ്രഭാവശാലികളായ പ്രവാചകന്മാർക്ക് പോലും ഇപ്രകാരം സംഭവിച്ചിട്ടുണ്ടെന്ന് വരുമ്പോൾ പ്രത്യേകിച്ചും. അപ്പോൾ മുൽഹമുകളുടെ- വെളിപാട് ലഭിച്ചവരുടെ നടുവൊടി ഞ്ഞുപോകുകയും ഇൽഹാം ഒരു വലിയ വിനയായി മാറുകയും ചെയ്യുന്നു. ഈ ചോദ്യത്തിനുള്ള മറുപടി ഇതാണ്: ഇച്ഛാഭംഗ പ്പെടുകയും വിശ്വാസക്കേടുണ്ടാകയും ചെയ്യേണ്ട യാതൊരു കാര ണവും ഇല്ല. എന്തെന്നാൽ, ഈ ലോകത്ത് ദൈവത്തിന്റെ പ്രകൃ തിനിയമങ്ങളിൽ ഏതൊരു വിലപിടിച്ച രത്നത്തോടുമൊപ്പം തന്നെ കൃത്രിമമായിട്ടുള്ളതും ഉണ്ടാകുന്നു. നോക്കുക. നദിയിൽ നിന്ന് പുറത്തെടുക്കുന്ന മുത്ത്. പിന്നെ വളരെ വിലകുറഞ്ഞ തും ആൾക്കാർ കൃത്രിമമായി ഉണ്ടാക്കി വിൽക്കുന്നതുമായ മുത്തുകളും ഉണ്ട്. ലോകത്ത് വ്യാജമുത്തുകളും ഉണ്ടെന്നതി നാൽ ശരിയായ മുത്തുകളുടെ ക്രയവിക്രയം അവസാനിച്ചുപോ കുന്നില്ല. എന്തുകൊണ്ടെന്നാൽ, ശരിയായ മൂല്യവിവേചന ദൃഷ്ടി യുള്ള ഒരു രത്നവ്യാപാരി ഒരൊറ്റനോട്ടത്തിൽത്തന്നെ അസലും വ്യാജവും തിരിച്ചറിയുന്നു. അതിനാൽ, ഇൽഹാമീ മുത്തുക ളുടെ രത്നവ്യാപാരി ഇമാമുസ്സമാൻ തന്നെയായിരിക്കുന്നതാ

ണ്. അദ്ദേഹത്തിന്റെ സവിധത്തിൽ വസിച്ചുകൊണ്ട് മനുഷ്യന് വളരെ വേഗം അസ്സലും കൃത്രിമവുമായ രത്നങ്ങളുടെ വ്യത്യാസം കണ്ടെത്താവുന്നതാണ്.

## സത്യമായ ഇൽഹാമുകൾ

അല്ലയോ സൂഫിയാക്കളേ, ഇത്തരം വെളിപാട് ലഭിക്കുന്നതായി അവകാശപ്പെടുന്നവരേ, അല്പം ശ്രദ്ധ പാലിച്ചുകൊണ്ട് ഈ മാർഗ്ഗത്തിൽ നിങ്ങൾ സൂക്ഷ്മതയോടെ കാലെടുത്തുവെക്കുവിൻ. അല്ലാഹുവിൽനിന്നുള്ള സത്യമായ ഇൽഹാമുകൾക്ക് താഴെപറയുന്ന ലക്ഷണങ്ങൾ ഉണ്ടായിരിക്കുന്നതാണെന്ന് നല്ലപോലെ ഓർമ്മിച്ചുകൊള്ളുക.

1. മനുഷ്യന്റെ ഹൃദയം വേദനയുടെ അഗ്നിതലത്തിൽ ഉരുകിയൊലിക്കുകയും പരിശുദ്ധമായ ജലമെന്നോണം ദൈവത്തിലേക്ക് ഒഴുകുകയും ചെയ്യുന്ന തരത്തിലുള്ള ഒരവസ്ഥയിലായിത്തീരുന്നു. ഖുർആൻ ദുഃഖാവസ്ഥയിലാണ് അവതരിച്ചതെന്നും അതുകൊണ്ട് നിങ്ങളും ദുഃഖാകുലമായ ഹൃദയത്തോടുകൂടി അതിനെ പാരായണം ചെയ്യുക എന്നുമുള്ള ഹദീഥ് ഇതിലേക്കാണ് സൂചന നല്കുന്നത്.

2. സത്യമായ ഇൽഹാം സവിശേഷമായ രുചിയും ആനന്ദവും കൊണ്ടുവരുന്നു. അജ്ഞാതമായ കാരണങ്ങളാൽ അത് ദൃഢവിശ്വാസം പ്രദാനം ചെയ്യുകയും ചെയ്യുന്നു. ഇരുമ്പാണി പോലെ അത് ഹൃദയത്തിന്റെ ഉള്ളിൽ തറഞ്ഞുകയറുന്നതാണ്. അതിന്റെ വാചകങ്ങൾ അർത്ഥപുഷ്ടവും പിഴവുകളിൽനിന്ന് പരിശുദ്ധവുമാകുന്നു.

3. സത്യമായ വെളിപാടുകളിൽ ഒരു പകിട്ടും ശ്രേഷ്ഠതയും ഉണ്ടായിരിക്കും. ഹൃദയത്തിന് അതുമുഖേന ശക്തമായ തട്ടലേല്ക്കുകയും പ്രബലവും പ്രഭാവപൂർണ്ണവുമായ ശബ്ദത്തോടെ അത് ഹൃദയത്തിൽ പതിക്കുകയും ചെയ്യുന്നു. എന്നാൽ, വ്യാജവെളിപാടുകൾക്ക് കള്ളന്മാരുടെയും നപുംസകങ്ങളുടെയും സ്ത്രീകളുടെയും മാതിരിയിലുള്ള നേർത്ത ശബ്ദമാണുണ്ടാവുക. എന്തുകൊണ്ടെന്നാൽ, സാത്താൻ കള്ളനും നപും

സകവും സ്ത്രീയും ആകുന്നു.

4. സത്യമായ ഇൽഹാം ദൈവികമായ ശക്തികളുടെ സ്വാധീനം ഉൾവഹിക്കുന്നു. അതിൽ പ്രവചനങ്ങളും ഉണ്ടായിരിക്കും. അത് പൂർത്തിയാകുകയും ചെയ്യും.

5. സത്യമായ ഇൽഹാം മനുഷ്യനെ ദിവസംതോറും നന്മയിൽ വളർത്തുകയും ആന്തരികമായ ജീർണ്ണിപ്പുകളെയും മാലിന്യങ്ങളെയും നീക്കി ശുദ്ധീകരിക്കുകയും സ്വഭാവഗുണങ്ങളെ പരിപോഷിപ്പിക്കുകയും ചെയ്യുന്നു.

6. സത്യമായ ഇൽഹാമിന് മനുഷ്യന്റെ എല്ലാ ആന്തരീയ ശക്തികളും സാക്ഷ്യം വഹിക്കുന്നതായിരിക്കും. ഓരോ ആന്തരീയശക്തിക്കും ഓരോ പുതിയതും സത്യവുമായ പ്രകാശം വന്നു വീഴുകയും മനുഷ്യൻ തന്നിൽ ഒരു പരിവർത്തനം കണ്ടെത്തുകയും അവന്റെ ആദ്യജീവിതം അതോടെ മൃതിയടയുകയും പുതുജീവിതം തുടങ്ങുകയും ചെയ്യുന്നു. അവൻ മനുഷ്യസമുദായത്തിന്റെ പൊതുവായ സഹാനുഭൂതിയുടെ ഒരു വഴിയായിത്തീരുന്നു.

7. സത്യമായ വെളിപാട് ഒരൊറ്റ ശബ്ദത്തിൽ അവസാനിച്ചു പോകുന്നില്ല. ദൈവത്തിന്റെ ശബ്ദം ഒരു പരമ്പരയാകുന്നു. അവൻ ആരുടെ നേരെ ശ്രദ്ധവെക്കുന്നുവോ അവനോട് സംസാരിക്കുന്നു. അവൻ വളരെ ആർദ്രതയുള്ളവനാകുന്നു. അവൻ ചോദ്യങ്ങൾക്ക് മറുപടി നല്കുന്നു. ഒരേ ഭവനത്തിൽവച്ച് ഒരേ സമയത്ത് മനുഷ്യന് അവന്റെ നിവേദനങ്ങൾക്കുള്ള മറുപടി ലഭിക്കുമാറാകുന്നു. എങ്കിലും ചിലപ്പോൾ ആ ഭാഷണത്തിൽ മുടക്കത്തിന്റെ കാലവും വരാറുണ്ട്.

8. സത്യമായ ഇൽഹാം മുഖേന മനുഷ്യൻ ഭീരുവായി മാറുന്നില്ല. ഏത് വെളിപാടുവാദിയുടെയും എതിരിൽ, അയാൾ എത്ര വലിയ ശത്രുവായിരുന്നാലും പേടിക്കുന്നതല്ല. തന്റെ കൂടെ അല്ലാഹു ഉണ്ടെന്നും അവൻ ആ എതിരാളിയെ അപമാനത്തോടെ പരാജയപ്പെടുത്തുമെന്നും അയാൾക്ക് ദൃഢബോധ്യം ഉണ്ടാകുന്നു.

9. സത്യമായ ഇൽഹാം വിജ്ഞാനവും ദൈവജ്ഞാനവും അറിയുന്നതിനുള്ള ഒരു വഴിയായിരിക്കുന്നതാണ്. അല്ലാഹു തന്റെ മുൽഹമിനെ അറിവില്ലാത്തവനും അജ്ഞനുമാക്കി നിറുത്താൻ ഇഷ്ടപ്പെടുന്നില്ല.

10. സത്യമായ ഇൽഹാം വേറെയും അനേകം അനുഗ്രഹങ്ങൾ ഉൾക്കൊള്ളുന്നതായിരിക്കും. ദൈവത്തോട് സംസാരിക്കുന്ന ആൾക്ക് (കലീമുല്ലാഹ്) പരോക്ഷത്തിൽനിന്ന് അന്തസ്സും ബഹുമാനവും നല്കിക്കൊണ്ടിരിക്കുന്നതും അയാൾക്ക് പ്രഭാവം അനുഗ്രഹിച്ചരുളുന്നതുമായിരിക്കും.

## ദൈവിക വെളിപാടുകൾ വഴി ജ്ഞാനപ്രകാശം

അധിക തത്ത്വജ്ഞാനികളും പ്രകൃതിവാദികളും ബ്രഹ്മസമാജികളും ഇൽഹാമിനെ അഥവാ, ദൈവിക വെളിപാടുകളെ നിഷേധിക്കുന്നവരായിത്തീർന്നിട്ടുള്ള വിനാശകരമായ ഒരു കാലഘട്ടമാണിത്. ഇതേ നിഷേധത്തിൽത്തന്നെ ഒട്ടേറെപേർ ഈ ലോകത്തുനിന്ന് തിരോധാനം ചെയ്കയും ചെയ്തു. യാഥാർത്ഥ്യം എന്തെന്നാൽ, ലോകം മുഴുവനും നിഷേധിച്ചു എന്നുവന്നാലും സത്യം സത്യമായിത്തന്നെയിരിക്കും എന്നുള്ളതാകുന്നു. ലോകം മുഴുവനും സത്യപ്പെടുത്തിയാലും കളവ് കളവ് തന്നെയാണ്. ദൈവത്തിൽ വിശ്വസിക്കുകയും അവനെ പ്രപഞ്ചത്തിന്റെ ആസൂത്രകൻ ആയി വിചാരിക്കുകയും കാണുന്നവനും കേൾക്കുന്നവനും അറിയുന്നവനുമായി അവനെ മനസ്സിലാക്കുകയും ചെയ്യുന്നവൻ ഇതൊക്കെയും ഏറ്റുപറയുന്നുണ്ടായിട്ടും ദൈവത്തിന്റെ സംസാരത്തെ നിഷേധിക്കുന്നത് അവരുടെ തികഞ്ഞ വിഡ്ഢിത്തമാണെന്നേ പറയാനാവൂ. കാണുകയും അറിയുകയും ചെയ്യുന്നവന് ആരുടെ ജ്ഞാനം ശാരീരികോപാധികൾ ഒന്നും കൂടാതെ ഓരോ അണുക്കളെയും വലയം ചെയ്തിരിക്കുന്നുവോ അവന് സംസാരിക്കാൻ കഴിയുകയില്ലെന്നോ, അവന് സംസാരശേഷി പണ്ടുണ്ടായിരുന്നുവെങ്കിലും ഇപ്പോൾ അത് നിലച്ചുപോയിരിക്കുന്നു എന്നോ പറയുന്നത് തെറ്റാണ്. അവന്റെ സംസാരഗുണം ഭാവിയിലുണ്ടാകയില്ല, അത് ഭൂതകാലത്തേക്ക് മാത്രമുള്ളതായിരുന്നു എന്ന് പറയുന്നതുപോലെയാ

ണിത്. എന്നാൽ, ഇത് വലിയ ഇച്ഛാഭംഗമാണുണ്ടാക്കുന്നത്. ദൈവത്തിന്റെ ചില ഗുണങ്ങൾ കുറച്ചുകാലംവരെ നിലനിന്ന ശേഷം പിന്നീടത് നഷ്ടപ്പെട്ടുപോകുന്നതും അതിന്റെ അടയാളംപോലും ബാക്കിയാകാതെ വരുന്നതുമാണെങ്കിൽപിന്നെ അവനിൽ അവശേഷിക്കുന്ന ഗുണങ്ങളും സംശയഗ്രസ്തങ്ങളായിത്തീരുന്നതാണ്. ഇത്തരം ചിന്തകളെയും വിശ്വാസങ്ങളെയും കുറിച്ച് പരിതപിക്കുകയല്ലാതെ എന്തുപറയാൻ? ദൈവത്തിന്റെ എല്ലാ ഗുണങ്ങളിലും വിശ്വസിക്കവെ കത്തിയും കൈയിലേന്തി അവയിൽ പ്രധാനപ്പെട്ട ഒരംശം മുറിച്ചുനീക്കുകയാണിവർ ചെയ്യുന്നത്. കഷ്ടം! വേദങ്ങളുടെ അവതാരത്തോടുകൂടി ദൈവത്തിന്റെ ഭാഷണത്തിന് ആര്യസമാജക്കാർ മുദ്രവച്ചിരിക്കുകയാണ്. ക്രിസ്ത്യാനികളും ദൈവികവെളിപാടുകൾക്ക് സീലടിക്കാതിരുന്നില്ല. മസീഹു വരെയും മനുഷ്യർക്ക് ആത്മീയമായ ഉൾക്കാഴ്ചയും ദിവ്യജ്ഞാനങ്ങളും ആർജിക്കുന്നതിന് ദൃശ്യാനുഭവപരമായ വെളിപാടുകളുടെ ആവശ്യമുണ്ടായിരുന്നുവെങ്കിലും ഭാവിസന്താനങ്ങൾ അവ നഷ്ടപ്പെട്ട നിലയിൽ ദുർഭാഗ്യവാന്മാരായിപ്പോയിരിക്കുന്നു എന്നാണവരുടെ കാഴ്ചപ്പാട്. വാസ്തവമെന്തെന്നാൽ, മനുഷ്യൻ എക്കാലവും വെളിപാടുകളും ആത്മീയമായ ഉൾക്കാഴ്ചയും ആവശ്യമായിട്ടുള്ളവനാകുന്നു. ദൈവത്തിന്റെ ഗുണങ്ങൾ എപ്പോഴും പുതിയ പുതിയ മിന്നലാട്ടങ്ങൾ വെളിപ്പെടുത്തിക്കൊണ്ടിരിക്കുന്നിടത്തോളം മാത്രമെ മതം ജ്ഞാനരൂപത്തിൽ നിലനില്ക്കുകയുള്ളൂ. അല്ലാത്തപക്ഷം വെറും കെട്ടുകഥകളായി മാറി വളരെ വേഗം അവ നശിച്ചുപോകുന്നതാണ്. ഇതുപോലുള്ള ഒരു പരാജയത്തെ മനുഷ്യബുദ്ധിക്ക് സ്വീകരിക്കാൻ കഴിയുമോ? ദൈവഭാഷണങ്ങളും വലിയ വലിയ അടയാളങ്ങളും കൂടാതെ ഒരു പ്രകാരത്തിലും പൂർത്തീകരിക്കാനാവാത്ത നിലയിൽ പൂർണമായ ദൈവജ്ഞാനത്തിന്റെ ആവശ്യം നമുക്കുണ്ടെന്ന് ഉള്ളിൽ തട്ടിയ അനുഭവങ്ങൾവഴി അറിയുമാറാകുമ്പോൾ അല്ലാഹുവിന്റെ കാരുണ്യം നമ്മുടെ മുമ്പിൽ ആ വെളിപാടുകളുടെ വാതിൽ കൊട്ടിയടക്കുന്നതെങ്ങനെ? ഈ കാലഘട്ടത്തിൽ നമ്മുടെ മനസ്സ് മറ്റൊന്നായി മാറിപ്പോയോ? അതോ അല്ലാഹുതന്നെ മറ്റൊന്നായിത്തീർന്നുവോ?

ഒരു കാലഘട്ടത്തിൽ ഒരാൾക്ക് ഉണ്ടാകുന്ന ഇൽഹാം ലക്ഷക്ക ണക്കായ ആളുകളിൽ ദൈവികജ്ഞാനത്തെ ഉത്തേജിപ്പിക്കാൻ പര്യാപ്തമാണെന്നും ആ ഓരോ വ്യക്തിയിലും അത് വെളി പ്പെടേണ്ട ആവശ്യമില്ലെന്നും നാം അംഗീകരിക്കുന്നു. എന്നാൽ, ഇൽഹാം തന്നെ അടിയിളക്കപ്പെടുകയെന്നതും നാം നേരിട്ട് കണ്ട റിഞ്ഞിട്ടില്ലാത്ത വെറും കഥകളാണ് നമ്മുടെ പക്കലുള്ള തെന്നതും നമുക്ക് സ്വീകരിക്കാനാവില്ല. ഒരു കാര്യം നൂറുകണ ക്കായ കൊല്ലങ്ങളായി കഥകളുടെ രൂപത്തിൽ മാത്രം തുടർന്നു വന്നിരിക്കയും അതിന്റെ സത്യവൽക്കരണത്തിനായി പുതുതാ യുള്ള മാതൃകകൾ സൃഷ്ടിക്കപ്പെടാതിരിക്കയും ആണെങ്കിൽ ദാർശനിക വീക്ഷണമുള്ള അധികമാളുകളും ബലവത്തായ മറ്റു തെളിവുകൾ ഇല്ലാത്തപക്ഷം ഈ കഥകൾ വിശ്വസിക്കാൻ കൂട്ടാ ക്കുകയില്ല; നമ്മുടെ കാലഘട്ടത്തിൽ അത് യുക്തിവിരുദ്ധമായ കാര്യമായി ആരോപിക്കപ്പെട്ടപ്പോൾ പ്രത്യേകിച്ചും. ഇതുകൊ ണ്ടുതന്നെയാണ് കുറേക്കാലം കഴിഞ്ഞ് ദാർശനികബുദ്ധികൾ അത്തരം അത്ഭുതദൃഷ്ടാന്തങ്ങളെ കളിയാക്കിപ്പോന്നിട്ടുള്ളത്. അവർ അതിനെ സംശയിക്കത്തക്കതായിട്ടുപോലും കരുതുന്നി ല്ല. അവരെ സംബന്ധിച്ചിടത്തോളം അങ്ങനെ കരുതാൻ ന്യായ മുണ്ടുതാനും. എന്തുകൊണ്ടെന്നാൽ, ഒരേ ദൈവമായിരിക്കെ, ഒരേ 'സിഫ'ത്തുകൾ തന്നെയായിരിക്കെ, നമ്മുടെ ആവശ്യങ്ങളും ഒരേതരത്തിലുള്ളതായിരിക്കെ വെളിപാടുകളുടെ പരമ്പര എന്തു കൊണ്ട് നിലച്ചുപോയി എന്നിങ്ങനെ അവരുടെ മനസ്സിൽ ചോദ്യ മുയരുന്നു. തങ്ങൾക്കും പുതിയ പുതിയ ദൈവികജ്ഞാനങ്ങൾ ലഭിക്കേണ്ടതാവശ്യമാണെന്ന് ആത്മാക്കൾ വിലപിച്ചുപറയുന്നു. ഇക്കാരണത്താൽ തന്നെയാണ് ഹിന്ദുക്കളിൽ ലക്ഷക്കണക്കി നാളുകൾ നാസ്തികരായി ചമഞ്ഞത്. കോടിക്കണക്കായ കൊല്ല ങ്ങളായി ദിവ്യവെളിപാടുകളും ദൈവഭാഷണങ്ങളും നിലച്ചു പോയിരിക്കുന്നു എന്നാണ് ഹിന്ദുപണ്ഡിതന്മാർ അടിക്കടി അവരെ പഠിപ്പിച്ചുപോന്നിട്ടുള്ളത്. വൈദികകാലത്തെ അപേ ക്ഷിച്ച് നമ്മുടെ കാലഘട്ടമാണ് പരമേശ്വരന്റെ പുതിയ വെളി പാടുകൾ ആവശ്യപ്പെടുന്നതെന്ന സംശയം അവരുടെ ഹൃദയ ങ്ങളിൽ അങ്കുരിച്ചുകൊണ്ടിരുന്നു. ദിവ്യവെളിപാടുകൾ ഒരു

സത്യമായ യാഥാർത്ഥ്യം തന്നെയെങ്കിൽ, വേദത്തിനുശേഷം ആ പരമ്പര എന്തുകൊണ്ട് നിലനിന്നില്ല? ഇതേ കാരണത്താൽത്ത ന്നെയാണ് ആര്യാവർത്തത്തിൽ നാസ്തികവാദം പരക്കുമാറാ യത്. വേദങ്ങളെ പരിഹസിക്കുകയും നിന്ദിക്കുകയും ചെയ്യുന്ന വരും വേദങ്ങളെ സ്വീകരിക്കാത്തവരുമായ നൂറുകണക്കിൽ കക്ഷികൾ ഹിന്ദുക്കളിൽ ഉടലെടുത്തിട്ടുള്ളതും ഇതേ കാരണ ത്താൽ തന്നെയാണ്. അതുപ്രകാരമുള്ള ഒരു കക്ഷിയാണ് ജൈനമതക്കാർ. യഥാർത്ഥത്തിൽ സിക്കുകാരുടെ കക്ഷിയും ഇതേ ചിന്തകൾ കൊണ്ടുതന്നെയാണ് ഹിന്ദുക്കളിൽനിന്ന് വേറിട്ടു പോയത്. ഹിന്ദുമതത്തിൽ, ഈ ലോകത്തിലെ നൂറുക ണക്കിൽ വസ്തുക്കൾ ദൈവത്തോട് കൂട്ടിച്ചേർക്കപ്പെട്ടിരിക്കയാൽ പരമേശ്വരനെക്കുറിച്ച് ഒന്നും അറിയാൻ കഴിയാത്ത നിലയിലാ ണുള്ളത്. പിന്നെ വേദം ഇൽഹാമി ആണെന്ന വാദത്തെ സംബ ന്ധിച്ചാണെങ്കിൽ അത് യാതൊരടിസ്ഥാനവുമില്ലാത്ത ഒരു കഥ മാത്രമാണ്. ലക്ഷക്കണക്കായ കൊല്ലം മുമ്പേ അവതരിച്ചതാ ണെന്ന് പറയുന്നു; പുതുതായുള്ള തെളിവൊന്നുമില്ലതാനും. ഇക്കാരണത്താൽ തന്നെയാണ് പൂർണ സിക്കുകാരായിട്ടുള്ളവർ വേദങ്ങളിൽ വിശ്വസിക്കാതിരിക്കുന്നത്.

1898 സെപ്തംബർ 26-ന് ലാഹോറിലെ 'അഖ്ബാറെ ആം' എന്ന പത്രത്തിൽ ഇതേ വിഷയകമായി ഒരു സിക്കുസഹോദ രന്റെ ഒരു ലേഖനം പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. ഖാൽസ വിഭാഗം വേദങ്ങളിൽ വിശ്വസിക്കുന്നില്ലെന്നും വേദങ്ങളിൽ ഒരിക്കലും വിശ്വസിക്കരുതെന്ന് ഗുരുക്കന്മാരുടെ മാർഗ്ഗനിർദ്ദേശമുണ്ടെന്നും ഉള്ള കാര്യത്തിൽ ഗ്രന്ഥസാഹിബിലെ ശബ്ദം അതായത് ഗീതം തന്നെയും എഴുതിച്ചേർത്തിരിക്കുന്നു. വേദങ്ങളിൽ തീരെ വിശ്വ സിക്കരുതെന്ന് തന്നെയാണ് അതിൽനിന്ന് സിദ്ധിക്കുന്നത്. തങ്ങൾ വേദങ്ങളെ പിന്തുടരുന്നവരല്ലെന്നും അതിനെ സ്വീകരി ക്കുന്നില്ലെന്നും പ്രഖ്യാപിച്ചിരിക്കയുമാണ്. തങ്ങൾ ഖുർആനെ പിന്തുടരുന്നുവെന്ന് അവർ പ്രഖ്യാപിച്ചിട്ടില്ലെന്നതും നേരുത ന്നെ. സിക്കുകാർക്ക് ഇസ്‌ലാമിനെക്കുറിച്ച് ഒന്നും അറിഞ്ഞുകൂ ടെന്നതാണ് ഇതിന് കാരണം. സർവ്വശക്തനും (ഖാദിർ) എല്ലാ ത്തിനേയും നിലനിറുത്തുന്നവനും (ഖയ്യൂം) ആയ ദൈവം

ഇസ്‌ലാമിൽ വച്ചിട്ടുള്ള പ്രകാശത്തെക്കുറിച്ചവർക്ക് വിവരമില്ല. വിശുദ്ധഖുർആനിൽ നിറഞ്ഞുനില്ക്കുന്ന പ്രകാശത്തെക്കുറിച്ചുള്ള അജ്ഞതയും ശത്രുതയും നിമിത്തം അവർക്ക് അതറിയാൻ കഴിഞ്ഞില്ല. എന്നുമാത്രമല്ല, സാമുദായികമായി ഹിന്ദുക്കളോട് പുലർത്തുന്ന ബന്ധം അവർ മുസ്‌ലിംകളുമായി പുലർത്തുന്നുമില്ല. **ചോലാ സാഹിബി**ൽ ബാബാനാനക്ക് എഴുതിവച്ചിട്ടുള്ളതെന്തോ ആ വസിയ്യത്ത് പ്രകാരം അവർ പ്രവർത്തിച്ചാൽ മതിയായിരുന്നു. ഇസ്‌ലാം അല്ലാതെ മറ്റൊരു മതവും ശരിയോ സത്യമോ അല്ലെന്നാണ് ചോലാസാഹിബിൽ രേഖപ്പെടുത്തിയിട്ടുള്ളത്. ഇപ്രകാരമുള്ള നാനക് ഗുരുവിന്റെ ഇത്രയും പ്രധാനപ്പെട്ട ശാസനത്തെ തള്ളിക്കളയുന്നത് അത്യന്തം ഖേദകരമായ കാര്യമത്രെ. ബാബാനാനക്കിന്റെ കൈയെഴുത്ത് സ്മാരകമായി ഖാൽസാ സാഹിബുമാരുടെ പക്കൽ ഈ ഒരൊറ്റ ചോലാ സാഹിബ് മാത്രമെ ഉള്ളുതാനും. ഗ്രന്ഥ് സാഹിബിലെ ശബ്ദങ്ങൾ (ഗീതങ്ങൾ) വളരെ പിന്നീട് ക്രോഡീകരിച്ചിട്ടുള്ളതത്രെ. അതിൽ ഗവേഷകർക്ക് വളരെയേറെ അഭിപ്രായവ്യത്യാസങ്ങളുണ്ടുതാനും. അതിൽ എന്തൊക്കെ മാറ്റങ്ങളാണ് ഉണ്ടായതെന്നും ആരുടെയൊക്കെ വാക്കുകളുടെ ശേഖരമാണതെന്നും ദൈവത്തിനു മാത്രമെ അറിയൂ. ഏതായാലും ഈ കഥ ഇവിടെ വിവരിക്കേണ്ട ആവശ്യമില്ല.

മനുഷ്യവർഗ്ഗത്തിന്റെ വിശ്വാസത്തെ പുതുക്കിയുറപ്പിക്കുന്നതിനായി പുതുതായുള്ള വെളിപാടുകളുടെ ആവശ്യം എന്നും നിലനില്ക്കുന്നുണ്ടെന്നതാണ് നമ്മുടെ അസൽ വിഷയം. ഈ വെളിപാടുകൾ പ്രഭാവശക്തി മുഖേന തിരിച്ചറിയപ്പെടുന്നതാണ്. എന്തുകൊണ്ടെന്നാൽ, ദൈവത്തിന്നല്ലാതെ ശയ്ത്വാനോ ജിന്നിനോ ഭൂതത്തിനോ ഈ പ്രഭാവശക്തി സ്വായത്തമല്ലതന്നെ. ഇമാമുസ്സമാന്റെ വെളിപാടുകൾ മുഖേനയാണ് മറ്റു വെളിപാടുകളുടെ സത്യാസത്യങ്ങൾ നിർണ്ണയിക്കപ്പെടുക.

## ഉലുൽഅംറ്– അധികാരസ്ഥർ

'ഇമാമുസ്സമാൻ' ആയിട്ടുള്ള ആളുടെ പ്രകൃതിയിൽത്തന്നെ നേതൃശക്തി അടങ്ങിയിരിക്കുമെന്ന് ഞാൻ വിവ

രിച്ചുവല്ലോ. കൂടാതെ, ദൈവികശക്തി അദ്ദേഹത്തിൽ ഏത് കാര്യ ത്തിനും മുൻകൈ എടുക്കാനുള്ള പ്രത്യേകഗുണം നിക്ഷേപി ച്ചിരിക്കുന്നു. ദൈവം മനുഷ്യരെ ഭിന്നിച്ച നിലയിൽ വിട്ടുകള യാൻ ഇഷ്ടപ്പെടുന്നില്ലെന്നത് അവന്റെ സുന്നത്താകുന്നു. സൗര യൂഥത്തിൽ അനേകം നക്ഷത്രങ്ങളെ ഉൾപ്പെടുത്തിയിട്ടുണ്ട്. സൂര്യന് ഈ വ്യവസ്ഥിതിയുടെ രാജത്വം നല്കി അനുഗ്രഹിച്ച തുപോലെ സത്യവിശ്വാസികളെയെല്ലാം നക്ഷത്രങ്ങളെയെന്ന പോലെ അതാതിന്റെ സ്ഥാനക്രമമനുസരിച്ച് നിറുത്തിയിട്ട് അവയ്ക്ക് പ്രകാശത്തെ പ്രദാനം ചെയ്തുകൊണ്ട് ഇമാമുസ്സ മാനെ അവരുടെ സൂര്യനാക്കിയിരിക്കുന്നു. തേനീച്ചകളിലും അവ യുടെ പ്രകൃതിയിൽ ഈ ദൈവിക വ്യവസ്ഥിതി കാണാവുന്ന താണ്. അവയ്ക്കിടയിലും രാജാവ് എന്നറിയപ്പെടുന്ന ഒരു ഇമാം ഉണ്ട്. ഭൗതികഭരണത്തിലും ദൈവം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് ഒരു ജനതയിൽ ഒരു അമീറോ രാജാവോ ഉണ്ടായിരിക്കണമെ ന്നാണ്. ഭിന്നിപ്പുണ്ടാക്കാൻ ആഗ്രഹിക്കുന്നവരിലും അമീറിന്റെ കല്പനയ്ക്ക് വഴിപ്പെടാത്തവരിലും ദൈവത്തിന്റെ ശാപമുണ്ടാ കുന്നു. സർവ്വശക്തനായ അല്ലാഹു പറയുന്നത്

أَطِيعُوا اللَّهَ وَأَطِيعُوا الرَّسُولَ وَأُولِي الْأَمْرِ مِنْكُمْ

"അല്ലാഹുവിനെയും അവന്റെ റസൂലിനെയും നിങ്ങളിൽ നിന്നുള്ള നിങ്ങളുടെ ഉലുൽഅംറിനെയും അനുസരിക്കുവിൻ" എന്നാണ്. ഉലുൽഅംറ് എന്നതിന്റെ അർത്ഥം ഭൗതികനിലയിൽ രാജാവ് അഥവാ ഭരണകർത്താവ് എന്നും ആത്മീയനിലയിൽ 'ഇമാമുസ്സമാൻ' എന്നും ആകുന്നു. ഭൗതികനിലയിൽ നമ്മുടെ ലക്ഷ്യങ്ങളെ എതിർക്കാത്തവരും മതപരമായി നമുക്ക് പ്രയോ ജനം ഉള്ളവരും നമ്മിൽപെട്ടവരാകുന്നു. ഇതുകൊണ്ടുതന്നെ യാണ് ഇംഗ്ലീഷ് ഭരണാധികാരികളെ നിങ്ങളുടെ ഉലുൽഅംറിൽ ഉൾപ്പെടുത്തണമെന്നും ഹൃദയപൂർവ്വം അവരെ അനുസരിക്ക ണമെന്നും ഞാൻ എന്റെ ജമാഅത്തിനെ ഉപദേശിച്ചുപോന്നിട്ടു ള്ളത്. എന്തുകൊണ്ടെന്നാൽ അവർ നമ്മുടെ മതത്തിന്റെ ലക്ഷ്യ ങ്ങളെ തടയുന്നവരല്ല. മറിച്ച്, അവരുടെ സാന്നിധ്യം മുഖേന

നമുക്ക് ആശ്വാസം ലഭിച്ചിരിക്കുന്നു. ഇംഗ്ലീഷ് ഭരണാധികാരികൾ നമ്മുടെ ദീനിനെ സഹായിച്ചിട്ടുണ്ട് എന്നും ഇന്ത്യയിലെ മുസ്‌ലിം രാജാക്കന്മാർക്കുപോലും സാധ്യമായിട്ടില്ലാത്ത തരത്തിലുള്ള സഹായങ്ങളാണ് അവയെന്നും നാം സമ്മതിച്ചു പറയുവാനൊരുങ്ങുന്നില്ലെങ്കിൽ നാം വഞ്ചന പ്രവർത്തിക്കുകയാവും. ഇന്ത്യയിലെ ചില മുസ്‌ലിം രാജാക്കന്മാർ അവരുടെ ഭീരുത്വം കൊണ്ടുതന്നെ പഞ്ചാബ് സംസ്ഥാനത്തെ കൈയൊഴിച്ചുകളഞ്ഞിരുന്നു. അവരുടെ അലംഭാവം കാരണം സിക്കുകാരായ വിവിധ ഭരണകർത്താക്കളുടെ കാലത്ത് നമുക്കും നമ്മുടെ ദീനിനും അനേകം കഷ്ടനഷ്ടങ്ങൾ അവരിൽനിന്നും നേരിടേണ്ടിവന്നു. പള്ളികളിൽവച്ച് സംഘനമസ്കാരം അനുഷ്ഠിക്കുവാനോ ഉച്ചത്തിൽ ബാങ്ക് മുഴക്കുവാനോ അനുവദിച്ചിരുന്നില്ല. പഞ്ചാബിൽ ദീനുൽ ഇസ്‌ലാം മരിച്ചപോലെ ആയിത്തീർന്നിരുന്നു. പിന്നീട് ഇംഗ്ലീഷുകാർ അധികാരത്തിൽ വന്നപ്പോൾ നമ്മുടെ സൗഭാഗ്യം തിരിച്ചുകിട്ടി. അവർ ഇസ്‌ലാംദീനിനെ പിന്തുണച്ചു. മതധർമ്മങ്ങൾ അനുഷ്ഠിക്കുന്ന കാര്യത്തിൽ അവർ നമുക്ക് സമ്പൂർണ്ണസ്വാതന്ത്ര്യം നല്കി. അതോടെ നമ്മുടെ പള്ളികൾ പ്രവർത്തനക്ഷമങ്ങളായി. ഏറെക്കാലത്തിനുശേഷം പഞ്ചാബിൽ ഇസ്‌ലാമിന്റെ അടയാളങ്ങൾ ദൃശ്യങ്ങളായിത്തുടങ്ങി. ഈ അനുഗ്രഹങ്ങൾ ഓർമ്മിക്കപ്പെടേണ്ടവയല്ലേ? സത്യമിതാണ്: ഭീരുക്കളായ മുസ്‌ലിംരാജാക്കന്മാർ തങ്ങളുടെ ഉദാസീനത കാരണം നമ്മെ കുഫ്റ് സ്ഥാനിലേക്ക് തള്ളിക്കളഞ്ഞിരുന്നു. ഇംഗ്ലീഷുകാരാണ് നമ്മെ കൈപിടിച്ച് അതിൽനിന്ന് പുറത്തുകൊണ്ടുവന്നത്. അതുകൊണ്ട് ഇംഗ്ലീഷുകാർക്കെതിരെ രാജ്യദ്രോഹത്തിന്റെ കുറിവെക്കുന്നത് ദൈവത്തിന്റെ അനുഗ്രഹങ്ങളെ വിസ്മരിക്കുന്നതിന് തുല്യമായിരിക്കും.

ഞാൻ മൂലവിഷയത്തിലേക്കുതന്നെ തിരിയട്ടെ. ഭൗതിക പരിഷ്കരണത്തിന് ഒരു ഭരണകർത്താവിന്റെ കല്പനയ്ക്ക് വിധേയരായി ജീവിക്കാൻ വിശുദ്ധഖുർആൻ ഊന്നിപ്പറഞ്ഞിരിക്കുന്നതിൻപ്രകാരംതന്നെ, ആത്മീയ പരിഷ്കരണത്തിന്നായും ഇതുതന്നെ കല്പിച്ചിരിക്കുന്നു. അല്ലാഹു



എന്ന പ്രാർത്ഥന പഠിപ്പിച്ചിരിക്കുന്നത് ഇതിലേക്കുള്ള സൂചന നല്കുന്നു. ഇപ്രകാരം യാതൊരു സത്യവിശ്വാസിയും എന്നല്ല, യാതൊരു ജീവജന്തുവും തന്നെ അല്ലാഹുവിന്റെ അനുഗ്രഹത്തിൽനിന്ന് ഒഴിഞ്ഞിട്ടില്ലെങ്കിൽ അവയെയെല്ലാം പിന്തുടരുന്നതിനു വേണ്ടിയാണ് അല്ലാഹു ഈ കല്പന നല്കിയതെന്ന് പറയാൻ സാധ്യമല്ല. പൂർണവും സാമാപ്തികവുമായ നിലയിൽ ആത്മീയമായ അനുഗ്രഹങ്ങളുടെ പെരുമഴ ആരിൽ കോരിച്ചൊരിഞ്ഞുവോ അവരുടെ മാർഗ്ഗത്തിൽ ചരിക്കുമാറാകാനുള്ള ഭാഗ്യം തന്നരുളേണമേ എന്നാണ് ഈ ആയത്തിന്റെ അർത്ഥം. നിങ്ങൾ 'ഇമാമുസ്സമാ'ന്റെ ഒപ്പമായിരിക്കണമെന്നതിലേക്കാണ് ഈ ആയത്ത് സൂചന നല്കുന്നത്. 'ഇമാമുസ്സമാൻ' എന്ന പദത്തിൽ നബി, റസൂൽ, മുഹദ്ദസ്, മുജദ്ദിദ് എന്നിവരെല്ലാം ഉൾപ്പെട്ടിട്ടുണ്ടെന്ന കാര്യം ഓർത്തിരിക്കേണ്ടതാണ്. ദൈവത്തിന്റെ സൃഷ്ടികളുടെ മാർഗദർശനത്തിനും ശിക്ഷണത്തിനുമായി നിയുക്തരായിട്ടില്ലാത്തവർ, ആ പൂർണതകൾ ആർക്ക് നല്കപ്പെട്ടിട്ടില്ലയോ അവർ, 'വലിയ്യ്' ആയാലും 'അബ്ദാൽ' ആയാലും ഇമാമുസ്സമാൻ എന്നു പറയപ്പെടാവതല്ല.

**ഞാനാണ് ഇമാമുസ്സമാൻ!**

ഇപ്പോൾ അവശേഷിക്കുന്ന ചോദ്യം ഇതാണ്: സകലമാന മുസ്ലിംകളും യോഗിവര്യന്മാരും (സാഹിദ്) സ്വപ്നദർശികളും, ദിവ്യഭാഷണം സിദ്ധിച്ചവരും (മുൽഹം) എല്ലാംതന്നെ ആരെ പിന്തുടരാൻ ദൈവത്തിൽനിന്ന് നിർബന്ധമാക്കപ്പെട്ടിരിക്കുന്നുവോ ആ ഇമാമുസ്സമാൻ ആരാണ്? അതിനാൽ ഞാനീ അവസരത്തിൽ നിർഭയം പ്രഖ്യാപിക്കുന്നു. ദൈവാനുഗ്രഹത്താലും അവന്റെ വരപ്രസാദത്താലും **ആ ഇമാമുസ്സമാൻ ഞാൻ തന്നെയാകുന്നു**. എന്നിൽ ആ എല്ലാ അടയാളങ്ങളും എല്ലാ നിബന്ധനകളും ദൈവം ഒരുമിച്ചുകൂട്ടിയിരിക്കുന്നു. ഈ നൂറ്റാണ്ടിന്റെ തലയ്ക്കൽത്തന്നെ എന്നെ നിയോഗിക്കുകയും ചെയ്തിരിക്കു

ന്നു. അതിൽ പതിനഞ്ചുകൊല്ലം കഴിഞ്ഞുകടന്നു. ഇസ്‌ലാമിക വിശ്വാസങ്ങൾ (അഖീദ) ഭിന്നാഭിപ്രായങ്ങൾകൊണ്ട് നിറഞ്ഞുകിടന്നിരുന്നു. യാതൊരു വിശ്വാസവും തർക്കവിമുക്തമല്ലായിരുന്നു. മസീഹിന്റെ അവരോഹണത്തിലും ഏറെ തെറ്റുധാരണകൾ പരന്നിരുന്നു. വിശ്വാസത്തിലുള്ള ഭിന്നതകളുടെയും സ്ഥിതിയതാണ്. ചിലർ ഹദ്റത്ത് ഈസാ(അ) ജീവിച്ചിരിക്കുന്നു എന്ന വിശ്വാസക്കാരായിരുന്നു; ചിലർ മരിച്ചു എന്ന വിശ്വാസക്കാരും. ചിലർ ശാരീരികമായ ഇറക്കത്തിൽ വിശ്വസിച്ചുവെങ്കിൽ മറ്റുചിലർ പ്രതിരൂപാത്മകമായ ഇറക്കത്തിൽ വിശ്വസിക്കുന്നവരായിരുന്നു. ചിലർ ദിമിഷ്ക്കിൽ അദ്ദേഹം ഇറങ്ങുമെന്ന് വിശ്വസിച്ചു. മറ്റുചിലർ മക്കത്തും വേറെ ചിലർ ബയ്ത്തുൽ മഖ്ദിസിലും ഇനിയും ചിലർ ഇസ്‌ലാമിക സൈന്യത്തിനിടയിലും ഇറങ്ങുമെന്ന് വിശ്വസിച്ചുപോന്നിരുന്നു. അദ്ദേഹം ഇന്ത്യയിൽ അവതരിക്കുമെന്ന് കരുതിയവരും ഉണ്ടായിരുന്നു. ഈ എല്ലാ അഭിപ്രായവ്യത്യാസങ്ങളും വ്യത്യസ്തങ്ങളായ പ്രസ്താവങ്ങളും ഇവയ്ക്കെല്ലാം തീർപ്പ് കല്പിക്കുന്ന ഒരു 'ഹക്കമി'ന്റെ അതായത് വിധികർത്താവിന്റെ ആവശ്യകതയെ ഉയർത്തിക്കാട്ടിയിരുന്നു. **ആ വിധികർത്താവ് ഞാൻ തന്നെയാകുന്നു**. ഞാൻ ആത്മീയാടിസ്ഥാനത്തിൽ കുരിശുമുറിക്കുന്നതിനും മറ്റു തർക്കങ്ങൾ ദൂരീകരിക്കുന്നതിനും അയക്കപ്പെട്ടിരിക്കുകയാണ്. ഈ രണ്ട് കാര്യങ്ങളുംതന്നെയാണ് ഞാൻ അയക്കപ്പെടുന്നതിനുവേണ്ടി ആവശ്യപ്പെട്ടത്. ഞാൻ എന്റെ സത്യതയിലേക്ക് മറ്റെന്തെങ്കിലും തെളിവ് കാണിക്കേണ്ടതുണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ, ആവശ്യംതന്നെ സ്വയം തെളിവായിരിക്കുകയത്രെ. എന്നാലും എന്റെ പിന്തുണയ്ക്കായി അല്ലാഹു അനേകം അടയാളങ്ങൾ വെളിപ്പെടുത്തിയിരിക്കുന്നു. ഞാൻ മറ്റ് തർക്കങ്ങളിൽ തീർപ്പ് കല്പിക്കുന്നതിൽ 'ഹക്കം' (വിധികർത്താവ്) ആയിരിക്കുന്നതുപോലെ മസീഹിന്റെ ജീവിപ്പും (ഹയാത്ത്) മരണവും (മൗത്ത്) സംബന്ധിച്ച തർക്കത്തിലും വിധികർത്താവ് ആകുന്നു. മസീഹിന്റെ മരണം സംബന്ധിച്ച് ഇമാം മാലിക്കിന്റെയും ഇമാം ഇബ്നുഹസ്മിന്റെയും മുഅ്തസ്‌ലി കക്ഷിക്കാരുടെയും പ്രസ്താവനകൾ ശരിയാണെന്ന് പ്രഖ്യാപിക്കുന്നു.

മറ്റ് അഹ്‌ലുസുന്നത്തികൾ ഇക്കാര്യത്തിൽ പിഴച്ചവരാണെന്നും കരുതുന്നു. എങ്കിലും ഹക്കം അഥവാ, വിധികർത്താവ് എന്ന നിലയിൽ ഈ കൂട്ടംകൂടുന്നവരിൽ 'നുസൂലി'ന്റെ പൊതുവെയുള്ള അർത്ഥത്തിൽ അഹ്‌ലുസുന്നത്ത് വിഭാഗം സത്യത്തിൽതന്നെയെന്നും ഞാൻ വിധി നല്കുന്നു. എന്തുകൊണ്ടെന്നാൽ, മസീഹിന്റെ 'ബുറൂ'സിയായ (പ്രതിച്ഛായാപരമായ) ഇറക്കം ഉണ്ടാവേണ്ടത് ആവശ്യമായിരുന്നു. എന്നാൽ, അവരോഹണത്തിന്റെ അവസ്ഥകൾ വിവരിക്കുന്നതിൽ ഇവരിൽ ചിലർക്ക് തെറ്റുപറ്റിയിരിക്കയാണ്. ഇറക്കം പ്രതിച്ഛായാപരമായ 'സിഫത്ത്' ആയിരുന്നു. അത് 'ഹഖീഖി' അഥവാ അസ്സൽ ആയിട്ടുള്ള ഇറക്കമായിരുന്നില്ല. മസീഹിന്റെ വഫാത്തിന്റെ പ്രശ്നത്തിൽ മുഅ്തസിലികളും ഇമാം മാലിക്ക് (റഹ്), ഇമാം ഇബ്നുഹസ്മ് (റഹ്) തുടങ്ങിയവരും അവരുടെ അഭിപ്രായക്കാരും സത്യത്തിലാകുന്നു. എന്തുകൊണ്ടെന്നാൽ, ഖണ്ഡിതവചനമെന്ന നിലയിൽ, 'ആദരണീയമായ ഖുർആനിക വചനം' അതായത് '***ഫലമ്മാ തവഫ്ഫയ്ത്തനീ***' എന്ന ആയത്തുപ്രകാരം ക്രിസ്ത്യാനികൾ വഴിപിഴക്കുന്നതിനുമുമ്പേ മസീഹ് മരിച്ചിരിക്കേണ്ടത് ആവശ്യമായിരുന്നു. ഇത് എന്റെ ഭാഗത്തുനിന്ന് വിധി എന്ന നിലയിലുള്ള തീരുമാനമാകുന്നു. ഇനി ആർ എന്റെ ഈ തീർപ്പിനെ സ്വീകരിക്കുന്നില്ലയോ അയാൾ, എന്നെ ആരാണോ 'ഹക്കം' ആയി നിയോഗിച്ചിട്ടുള്ളത് അവനെ സ്വീകരിക്കുന്നില്ല. പിന്നെ, നീ 'ഹക്കം' ആണെന്നതിലേക്ക് തെളിവെന്താണ്? എന്ന് ചോദിക്കുകയാണെങ്കിൽ അതിനുള്ള മറുപടി ഇതാണ്: ഏതൊരു കാലത്താണോ 'ഹക്കം' വരേണ്ടിയിരുന്നത് ആ കാലം ഇതാ ഇത് തന്നെയാണ്. ഏതൊരു ജനതയുടെ കുരിശുമരണ വിശ്വാസപരമായ തെറ്റുകളെ 'ഹക്കം' തിരുത്തേണ്ടിയിരുന്നുവോ ആ 'ഖൗം' ഇവിടെ ഉണ്ട്. ഈ 'ഹക്ക'മിന്റെ കാര്യത്തിൽ ഏതെല്ലാം അടയാളങ്ങൾ സാക്ഷ്യം നല്കേണ്ടിയിരുന്നുവോ ആ അടയാളങ്ങളെല്ലാം വെളിപ്പെട്ടുമിരിക്കുന്നു. ഇപ്പോഴും അടയാളങ്ങളുടെ പരമ്പര ആരംഭിച്ചിട്ടേയുള്ളൂ. ആകാശം അടയാളങ്ങൾ വെളിപ്പെടുത്തുന്നു. ഭൂമിയും അടയാളം വെളിപ്പെടുത്തുന്നു. ആരുടെ കണ്ണുകൾ ഇപ്പോൾ പൂട്ടിക്കിടക്കുന്നില്ലയോ അവരാണ് അനുഗൃഹീ

തർ.

**മത്സരിക്കാനാരുണ്ട്?**

പഴയ അടയാളങ്ങളിൽത്തന്നെ നിങ്ങൾ വിശ്വസിക്കണമെന്ന് ഞാൻ പറയുന്നില്ല. 'ഞാൻ ഹക്കം അല്ലെങ്കിൽ എന്റെ അടയാളങ്ങളോട് മത്സരിക്കാൻ മുന്നോട്ടു വരുവിൻ' എന്നാണ് ഞാൻ പറയുന്നത്. വിശ്വാസപരമായ ഭിന്നിപ്പുകളുടെ കാലത്ത് പ്രത്യക്ഷപ്പെട്ടിട്ടുള്ള എനിയ്ക്കെതിരിൽ എല്ലാ സംവാദങ്ങളും നിരർത്ഥകങ്ങളാകുന്നു. ഹക്കമിന്റെ കാര്യത്തിൽ സംവാദം ചെയ്യാൻ എല്ലാവർക്കും അവകാശമുണ്ട്. അത് ഞാൻ പൂർത്തിയാക്കിയിരിക്കുന്നു. ദൈവം എനിക്ക് നാല് അടയാളങ്ങൾ നല്കിയിട്ടുണ്ട്.

1. വിശുദ്ധഖുർആൻ ആകുന്ന അത്ഭുത ദൃഷ്ടാന്തത്തിന്റെ പ്രതിച്ഛായയെന്നോണം, അറബിഭാഷയിലുള്ള സാഹിത്യചാതുരിയുടെയും അലങ്കാരവിദ്യയുടെയും ദൃഷ്ടാന്തം എനിക്ക് നല്കപ്പെട്ടിരിക്കുന്നു. ഇക്കാര്യത്തിൽ എനിക്കെതിരിൽ മത്സരിക്കാൻ ആരും ശക്തരല്ല.

2. വിശുദ്ധഖുർആനിലെ സത്യങ്ങളും ദിവ്യജ്ഞാനങ്ങളും വിവരിക്കുന്ന കാര്യത്തിൽ എനിക്ക് ദൃഷ്ടാന്തം നല്കപ്പെട്ടിരിക്കുന്നു. എനിക്കെതിരിൽ മത്സരിക്കാൻ ആരും ശക്തരല്ല.

3. ധാരാളം പ്രാർത്ഥനകൾ സ്വീകരിക്കപ്പെടുന്ന കാര്യത്തിൽ എനിയ്ക്ക് ദൃഷ്ടാന്തം നല്കപ്പെട്ടിരിക്കുന്നു. എനിയ്ക്കെതിരിൽ മത്സരിക്കാൻ ആരും ശക്തരല്ല. എന്റെ മുപ്പതിനായിരത്തോളം പ്രാർത്ഥനകൾ സ്വീകരിക്കപ്പെട്ടിരിക്കുന്നു എന്ന് ഞാൻ സത്യം ചെയ്തുപറയുന്നു. എന്റെ പക്കൽ ഇതിലേയ്ക്കുള്ള തെളിവുകളും ഉണ്ട്.

4. പരോക്ഷ കാര്യങ്ങളുടെ ദൃഷ്ടാന്തം എനിയ്ക്ക് നല്കപ്പെട്ടിരിക്കുന്നു. എനിയ്ക്കെതിരിൽ ഇക്കാര്യത്തിൽ മത്സരിക്കാൻ ആരും ശക്തരല്ല. ഇത് സംബന്ധിച്ച ദൈവികസാക്ഷ്യങ്ങൾ എന്റെ പക്കൽ ഉണ്ട്. റസൂൽ കരീം(സ) തിരുമേനിയുടെ പ്രവച

നങ്ങൾ വെട്ടിത്തിളങ്ങുന്ന ദൃഷ്ടാന്തങ്ങളെന്നോണം എനിയ്ക്കനുകൂലമായ് പൂർത്തിയായിരിക്കുന്നു.

آسماں بارد نشاں الوقت مے گوید زمیں
ایں دو شاہد از پئے تصدیقِ من استادہ اند

(ആകാശം അടയാളം കാണിക്കുകയാണ്. ഭൂമിയാകട്ടെ, കാലമെത്തി എന്നു വിളിച്ചുപറയുന്നു. ഈ രണ്ട് സാക്ഷികളും എന്നെ സത്യപ്പെടുത്തിക്കൊണ്ട് എഴുന്നേറ്റ് നിന്നിരിക്കുന്നു.)

**ഇമാമത്തിന് 'ഇൽഹാം' മാത്രം പോരാ**

സൂര്യചന്ദ്രഗ്രഹണങ്ങൾ ഒരേ റമദാനിൽ സംഭവിച്ച് ഏറിയ കാലമായി. ഹജ്ജിന് മുടക്കവും ഉണ്ടായി. ഹദീഥിൽ പറയപ്പെട്ടതുപ്രകാരം പ്ലേഗ്രോഗവും രാജ്യത്ത് പരന്നു. ഞാൻ മുഖേന വളരെയേറെ അടയാളങ്ങൾ വെളിപ്പെട്ടു. ഇതിലേക്ക് നൂറുക്കണക്കിൽ ഹിന്ദുക്കളും മുസ്ലിംകളും സാക്ഷികളാണ്. അതൊന്നും ഞാനിതിൽ പരാമർശിച്ചിട്ടില്ല. ഈ എല്ലാ അടിസ്ഥാനത്തിലും ഞാൻ തന്നെയാകുന്നു കാലഘട്ടത്തിന്റെ ഇമാം. അല്ലാഹു എനിയ്ക്ക് പിന്തുണയായുണ്ട്. അവൻ എനിക്കുവേണ്ടി ഒരു മൂർച്ചയുള്ള വാളിനെപ്പോലെ നിലകൊള്ളുന്നു. കുത്സിത ബുദ്ധിയോടെ എനിയ്ക്കെതിരെ നില്ക്കുന്നവർ എളിമയിലാവുകയും ലജ്ജിതരാക്കപ്പെടുകയും ചെയ്യുമെന്ന് അവൻ എനിക്ക് വിവരം നല്കിയിരിക്കുന്നു. നോക്കൂ! ഞാനിതാ എന്റെ ഉത്തരവാദിത്തത്തിൽപ്പെട്ട ആ കല്പന എത്തിച്ചു തന്നിരിക്കുന്നു. എത്രയോ തവണ ഞാൻ എന്റെ ഗ്രന്ഥങ്ങളിൽ ഇതെഴുതുകയും ചെയ്തിട്ടുണ്ട്. എന്നാൽ, ഈ കാര്യങ്ങൾ ഇവിടെ ആവർത്തിച്ചെഴുതാൻ എനിക്ക് പ്രേരണ നല്കിയത് എന്റെ ഒരു സ്നേഹിതനുണ്ടായ ഗവേഷണപരമായ ഒരു പിഴവ് ആകുന്നു. അതറിഞ്ഞപ്പോൾ ത്തന്നെ അത്യന്തം വേദനാപൂർണ്ണമായ ഹൃദയത്തോടെ ഈ പുസ്തകം എഴുതി.

അതിന്റെ വിവരണം ഇതാണ്: 1898 സെപ്തംബർമാസം

(1316 ജമാദിൽഅവ്വൽമാസം). നിരുപദ്രവിയും സദ്‌വൃത്തനും മുത്തഖിയും ദൈവഭയമുള്ള ആളുമായി ഞാൻ കരുതിപ്പോന്ന വ്യക്തിയും തുടക്കത്തിൽത്തന്നെ വളരെ നന്മനിറഞ്ഞയാളായി ഞാൻ പരിഗണിച്ചുപോന്ന മാന്യനുമായ (***വല്ലാഹു ഹസീബഹു***, അല്ലാഹു അത്രെ കണക്കെടുപ്പുകാരൻ) എന്റെ ഒരു സ്നേഹിതൻ ചില കാര്യങ്ങളിൽ പിഴച്ച ചിന്താഗതികൾ പുലർത്തുന്നതായി എനിയ്ക്കു തോന്നി. ഈ പിഴവിന്റെ ദോഷത്താൽ അദ്ദേഹത്തെപ്പറ്റി എനിയ്ക്ക് സംശയവും ഉണ്ടായി. അദ്ദേഹം യാത്രാക്ലേശം സഹിച്ചുകൊണ്ട് എന്റെ മറ്റൊരു സ്നേഹിതനെയും കൂട്ടി ഇവിടെ ഖാദിയാനിൽ എന്റെ അടുക്കൽ വന്നു. തനിയ്ക്കുണ്ടായ കുറേ വെളിപാടുകൾ എന്നെ കേൾപ്പിച്ചു. അദ്ദേഹത്തെ ദൈവം വെളിപാടുകൾ കൊണ്ടനുഗ്രഹിച്ചതിൽ എനിക്ക് അതിയായ സന്തോഷമുണ്ടായി. അവ വിവരിക്കുന്നതിനിടയിൽ തനിയ്ക്കുണ്ടായ ഒരു സ്വപ്നംകൂടി വിവരിച്ചുകൊണ്ട് 'ഞാനെന്തിന് അയാൾക്ക് ബയ്അത്ത് ചെയ്യണം? അയാൾ എനിക്കല്ലേ ബയ്അത്ത് ചെയ്യേണ്ടത്' എന്നിങ്ങനെ എന്നെ ഉദ്ദേശിച്ചു താൻ പറയുന്നതായി കണ്ടു എന്നും അറിയിക്കയുണ്ടായി. അദ്ദേഹം എന്നെ വാഗ്ദത്ത മസീഹായി വിശ്വസിക്കുന്നില്ലെന്നും യഥാർത്ഥ ഇമാമത്തിനെ സംബന്ധിച്ചിടത്തോളം അദ്ദേഹം അജ്ഞനാണെന്നും ഈ സ്വപ്നത്തിൽനിന്ന് എനിയ്ക്ക് മനസ്സിലാക്കാൻ കഴിഞ്ഞു. അദ്ദേഹത്തിനുവേണ്ടി യഥാർത്ഥ ഇമാമത്ത് എന്താണെന്ന് വിവരിച്ചുകൊണ്ടും ബയ്അത്തിന്റെ യാഥാർത്ഥ്യം വ്യക്തമാക്കിക്കൊണ്ടും ഈ പുസ്തകം രചിക്കാൻ അദ്ദേഹത്തോടുള്ള അനുകമ്പ എന്നെ നിർബന്ധിതനാക്കി. അങ്ങനെ ബയ്അത്ത് വാങ്ങാൻ അവകാശമുള്ള സത്യവാനായ ഇമാമിനെപ്പറ്റി ഈ പുസ്തകത്തിൽ ഞാൻ കുറേയെല്ലാം എഴുതിയിരിക്കുന്നു.

## ബയ്അത്തിന്റെ യാഥാർത്ഥ്യം

ബയ്അത്തിന്റെ യാഥാർത്ഥ്യങ്ങളെക്കുറിച്ചാണ് ഇനി പറയാനുള്ളത്. ബയ്അത്ത് എന്ന വാക്ക് ***ബയ്ഉൻ*** എന്ന ധാതുവിൽനിന്നുള്ളതാണ്. ഒരു വസ്തു മറ്റൊരു വസ്തുവിന് പകര

മായി നല്കിക്കൊണ്ട് പരസ്പരം തൃപ്തിപ്പെടുന്ന ഒരു ഇടപാടിനാണ് '***ബയ്അ്***' എന്നു പറയുന്നത്. ചുരുക്കത്തിൽ, ബയ്അത്തിന്റെ ഉദ്ദേശ്യം ബയ്അത്ത് ചെയ്യുന്ന ആൾ തന്റെ ജീവിതത്തെ എല്ലാ താല്പര്യങ്ങളോടുംകൂടി ഒരു മാർഗ്ഗദർശിയുടെ കൈകളിൽ, ദൈവതൃപ്തിയും രക്ഷയും ദിവ്യജ്ഞാനവും കൈവരിക്കാൻ കാരണമാകുന്ന പൂർണാനുഗ്രഹങ്ങളും ദിവ്യമായ അറിവുകളും പകരമായി നേടുന്നതിനുവേണ്ടി സ്വത്വത്തെ വില്പന നടത്തുക എന്നതാണ്. അതായത്, പാപപ്പൊറുതിക്കായുള്ള തേട്ടം കൊണ്ടുമാത്രം ബയ്അത്ത് സ്വീകാര്യമാകുന്നതല്ലെന്ന് വ്യക്തമാണ്. എന്തുകൊണ്ടെന്നാൽ, അത്തരം 'തൗബ' ഒരാൾക്ക് ഒറ്റയ്ക്കുതന്നെ ചെയ്യാവുന്നതാണ്. യഥാർത്ഥമായ തൗബയിലേക്ക്- പാപപ്പൊറുതിയിലേക്ക്- ആകർഷിക്കുന്നത് ദിവ്യജ്ഞാനവും അനുഗ്രഹങ്ങളും അടയാളങ്ങളുമാകുന്ന ലക്ഷ്യമാകുന്നു. തന്റെ ജീവിതം സ്വന്തം മാർഗദർശിയുടെ അഥവാ, ഗുരുവിന്റെ ദാസ്യത്തിൽ സമർപ്പിച്ചുകൊണ്ട് അതിനുപകരമായി ദിവ്യജ്ഞാനവും അനുഗ്രഹങ്ങളും ഏറ്റുവാങ്ങുകയെന്നതാകുന്നു ബയ്അത്തിന്റെ യഥാർത്ഥ ലക്ഷ്യം. അതുവഴി ഈമാൻ അഥവാ, സത്യവിശ്വാസം ശക്തിപ്പെടുകയും ദിവ്യജ്ഞാനം വർദ്ധിക്കുകയും ദൈവവുമായുള്ള കളങ്കമറ്റ ബന്ധം സ്ഥാപിക്കപ്പെടുകയും ചെയ്യുമാറാകണം. ഭൗതികമായ നരകത്തിൽനിന്ന് വിടുതി നേടിക്കൊണ്ട് പരലോകത്തെ നരകത്തിൽ നിന്ന് മുക്തിപ്രാപിക്കുകയും ലൗകികമായ അന്ധതയിൽനിന്ന് സുഖംപ്രാപിച്ച് പരലോകത്തെ ആന്ധ്യത്തിൽനിന്ന് സുരക്ഷിതനായിരിക്കയും ചെയ്യുമാറാകണം. ഈ ബയ്അത്തിന്റെ ഫലം നല്കുന്ന ഒരു സൽപുരുഷൻ ഉള്ളപ്പോൾ ആരെങ്കിലും അദ്ദേഹത്തിൽനിന്ന് മനഃപൂർവ്വം വിട്ടകലുന്നത് അങ്ങേയറ്റത്തെ അധമത്വമാകുന്നു.

എന്റെ പ്രിയരേ, നാം ദിവ്യജ്ഞാനത്തിലും സത്യതത്ത്വങ്ങളിലും ആത്മീയാനുഗ്രഹങ്ങളിലും വിശന്നവനും ദാഹിച്ചവനുമാകുന്നു. ഒരു സമുദ്രം മുക്കിക്കുടിച്ചാലും തൃപ്തിപ്പെടുകയില്ല. ആരെങ്കിലും നമ്മെ തന്റെ ദാസ്യത്തിലേക്ക് എടുത്തുകൊ

ള്ളാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ബയ്അത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളും അതിന്റെ യഥാർത്ഥമായ തത്ത്വജ്ഞാനവും ഉൾക്കൊണ്ടുകൊണ്ട് നാമുമായി ഈ ക്രയവിക്രയം നടത്തുന്നത് വളരെ എളുപ്പമുള്ള കാര്യമാകുന്നു. അദ്ദേഹത്തിന്റെ പക്കൽ നമുക്ക് നല്കപ്പെട്ടിട്ടില്ലാത്ത സ്വർഗീയാനുഗ്രഹങ്ങളും സത്യതത്ത്വജ്ഞാനങ്ങളും ദിവ്യസമ്പത്തുകളും ഉണ്ടെങ്കിലും, നമുക്ക് തുറന്നുതന്നിട്ടില്ലാത്ത ഖുർആനിക ജ്ഞാനനിധികൾ അദ്ദേഹത്തിന് തുറന്നുകിട്ടീട്ടുണ്ടെങ്കിലും 'ബിസ്മില്ലാഹ്' ആ വന്ദ്യാത്മാവ് നമ്മുടെ ദാസ്യത്തിന്റെയും അനുസരണത്തിന്റെയും കൈ സ്വീകരിച്ചുകൊള്ളട്ടെ; ആത്മീയജ്ഞാനങ്ങളും ഖുർആനിക രഹസ്യങ്ങളും സ്വർഗ്ഗീയാനുഗ്രഹങ്ങളും അദ്ദേഹം നമുക്ക് പകരം നല്കുകയും ചെയ്യട്ടെ! അധികമായ ക്ലേശങ്ങൾ ഏല്പിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. നമ്മുടെ മുൽഹം (വെളിപാടുകാരൻ) ആയ സ്നേഹിതൻ ഏതെങ്കിലും ഒരു യോഗത്തിൽ 'സൂറഃ ഇഖ്ലാസി'ന്റെ തത്ത്വരഹസ്യങ്ങളും ദിവ്യജ്ഞാനങ്ങളും വിവരിക്കട്ടെ. അതിനേക്കാൾ ആയിരം മടങ്ങ് ശ്രേഷ്ഠമായ വ്യാഖ്യാനങ്ങൾ നല്കാൻ നമുക്ക് സാധിക്കാത്തപക്ഷം, നാം അദ്ദേഹത്തിന് കീഴ്വണങ്ങിക്കൊള്ളാം.

ندارد کسے با تو ناگفتہ کار
ولیکن چو گفتی دلیلش بیار

നിന്നോട് വല്ലവർക്കും സംസാരിക്കേണ്ടതില്ലെങ്കിൽ, സംസാരിക്കേണ്ട. എന്നാൽ,നിനക്ക് സംസാരിക്കണമെന്നുണ്ടെങ്കിൽ തെളിവുകളോടെ സംസാരിക്കുക.

ഏതായാലും, താങ്കളുടെ പക്കൽ ദിവ്യാത്ഭുതപരമായ സ്വാധീനതകളുള്ള സത്യതത്ത്വങ്ങളും ദിവ്യജ്ഞാനങ്ങളും അനുഗ്രഹങ്ങളും ഉണ്ടെങ്കിൽ എന്റെ മുഴുവൻ ജമാഅത്തുംതന്നെ താങ്കൾക്ക് ബയ്അത്ത് ചെയ്തുകൊള്ളാം. അങ്ങനെ ചെയ്യാത്തവൻ അങ്ങേയറ്റം അധമനാകുന്നു. എന്നാൽ, ഞാനെന്ത് പറയാനാണ്, എന്തെഴുതാനാണ്. ഞാൻ മാപ്പു ചോദിച്ചുകൊണ്ടു പറയട്ടെ, താങ്കളുടെ ഇൽഹാമുകൾ എഴുതപ്പെട്ടതായി കേട്ടറിഞ്ഞ

തിൽ– അതിലും ചിലേടങ്ങളിൽ വ്യാകരണത്തെറ്റുകൾ ഉണ്ടായിരുന്നു– താങ്കൾ എന്നോട് വെറുക്കരുത്, ഞാൻ സദുദ്ദേശ്യത്തോടെ മാത്രം, വിനീതനിലയിൽ ദീനിപരമായ ഉപദേശമെന്നോണം ഇത്രയും വിവരിച്ചെഴുതിയതാണ്. ഇതിനു പുറമെ, ഞാൻ മാത്രമല്ല അജ്ഞനും നിരക്ഷരനുമായ ഒരാളുടെ വെളിപാടുവാചകങ്ങളിൽ വ്യാകരണത്തെറ്റുകൾ ഉണ്ടായിരുന്നാൽ തന്നെ ഇൽഹാം അതിന്റെ സ്വരൂപത്തിൽ ആക്ഷേപാർഹമായിരിക്കാവതല്ലെന്ന അഭിപ്രായക്കാരനാണ് ഞാൻ. ഇത് വളരെ ഗഹനമായ ഒരു വിഷയമാകുന്നു. വളരെ വിവരിച്ചെഴുതേണ്ടിവരും. ഇവിടെ അതിന്റെ ആവശ്യമില്ല. അത്തരം തെറ്റുകൾ കേട്ട് ഏതെങ്കിലും ദുസ്തർക്കിമുല്ലാ ക്ഷുഭിതനാകുന്നുവെങ്കിൽ അയാൾക്കൊഴികഴിവുണ്ട്. എന്തെന്നാൽ, ആത്മീയതത്ത്വജ്ഞാനങ്ങളുടെ മണ്ഡലത്തിൽ അയാൾ കടന്നുചെന്നിട്ടില്ല. എന്നാൽ, താണ നിലവാരത്തിലുള്ള ഇൽഹാം ആണ് അതെന്നു പറയാം. അത് ദൈവത്തിന്റെ പ്രകാശത്തിന്റെ പൂർണമായ പ്രഭാവിലാസത്താൽ വർണശോഭയണിഞ്ഞിട്ടില്ല. ഇൽഹാം മൂന്നുതരത്തിലുണ്ട്. താണതരം, മദ്ധ്യതരം, ശ്രേഷ്ഠം. ഏതായാലും ഈ തെറ്റുകൾ കണ്ടപ്പോൾ ഞാൻ ലജ്ജിച്ചുപോയി. എന്റെ ബഹുമാന്യനായ സുഹൃത്ത് ഏതെങ്കിലും കുസൃതിക്കാരനായ മുരത്തമുല്ലാക്കക്ക് ബാഹ്യമായി കുറ്റം പറയാവുന്ന ഈ വെളിപാടുകൾ കേൾപ്പിക്കാതിരിക്കട്ടെ എന്ന് ഞാൻ മനസാ പ്രാർത്ഥിച്ചുകൊണ്ടിരിക്കയായിരുന്നു. അദ്ദേഹം വെറുതെ അപഹസിക്കപ്പെടുകയും പരിഹാസ്യനായിത്തീരുകയും ചെയ്തേക്കാം. സത്യതത്ത്വങ്ങളിൽ നിന്നും ദിവ്യജ്ഞാനങ്ങളിൽനിന്നും ശൂന്യവും തെറ്റുകൾ നിറഞ്ഞതുമായ ഇൽഹാമുകൾ ഒരു ഘട്ടത്തിലും അഥവാ, ഒരു ശത്രുവിനും മിത്രത്തിനും പ്രയോജനപ്രദമായിരിക്കില്ല. പ്രത്യേകിച്ചും ഇക്കാലത്ത്. മറിച്ച്, പ്രയോജനത്തിന് പകരം അത് നഷ്ടകഷ്ടങ്ങൾക്കിടയാക്കുമെന്നും ഭയപ്പെടേണ്ടിയിരിക്കുന്നു. ഞാൻ പൂർണവിശ്വാസത്തോടും സത്യത്തോടുംകൂടി ആണയിട്ടു പറയട്ടെ, ഞാൻ പറഞ്ഞതത്രയും പരമസത്യമായിട്ടുള്ളതാകുന്നു.

എന്റെ പ്രിയപ്പെട്ട സുഹൃത്ത് ദൈവശ്രദ്ധയിൽ കൂടുതൽ പുരോഗമിക്കേണ്ടിയിരിക്കുന്നു*. ഹൃദയത്തിൽ എത്രകണ്ട് ശുദ്ധീകരണം ഉണ്ടാകുമോ അത്രകണ്ട് വെളിപാടുകളിൽ വാചകസൗഷ്ഠവത്തിന്റെ വിശുദ്ധി ഏറിവരുന്നതാണ്. ഇതാണ് ഖുർആനിലെ വെളിപാടുവാക്യങ്ങൾ മറ്റെല്ലാ നബിമാരുടെയും വെളിപാടുകളിൽനിന്ന് ഭിന്നമായി ദിവ്യജ്ഞാനത്തിനു പുറമെ അഭിവ്യക്തതയിലും സാരള്യത്തിലും മുന്തിനില്ക്കുന്നതിന് കാരണം. എന്തുകൊണ്ടെന്നാൽ നമ്മുടെ നബിനായകർ(സ) മറ്റെല്ലാവരെയും ഹൃദയശുദ്ധിയിൽ കവച്ചുനിന്നിരുന്നു. അതുകൊണ്ട് ആ വഹ്‌യ് അഥവാ, വെളിപാടുകൾ അർത്ഥങ്ങളിലും, ദിവ്യജ്ഞാനത്തിന്റെ വർണശോഭയിലും പദങ്ങളുടെ സാഹിത്യ സൗന്ദര്യത്തിലും നിറക്കൂട്ടോടുകൂടി വെളിപ്പെടുകയുണ്ടായി. ഞാൻ വിവരിച്ചതുപോലെ ബയ്അത്ത് എന്നത് ഒരു ക്രയവിക്രയത്തിന്റെ ഏർപ്പാടാകുന്നു. ഞാൻ ആണയിട്ടു പറയുന്നു, എപ്രകാരം നമ്മുടെ സുഹൃത്ത് പണ്ഡിതനായ മൗലവി അബ്ദുൽകരീം സാഹിബ് ഉപദേശ പ്രസംഗ വേളയിൽ വിശുദ്ധഖുർആന്റെ സത്യതത്ത്വങ്ങളും ദിവ്യജ്ഞാനങ്ങളും വിവരിച്ചുതരുന്നതിന്റെ ആയിരത്തിലൊരംശംപോലും എന്റെ ബഹുമാന്യ സുഹൃത്തിന്റെ മുഖത്തുനിന്ന് പുറത്തുവരുമെന്ന് എനിക്ക് വിശ്വാസമില്ല. അതിന് കാരണം, ഇൽഹാമീരീതി ഇപ്പോൾ വികലമാണെന്നതും കൃത്രിമമാർഗ്ഗം പൂർണ്ണമായും വിരോധിക്കപ്പെട്ടതാണെന്നതുമത്രെ. ഏതെങ്കിലും ഗവേഷകനിൽനിന്ന് ഇതേവരെയും അദ്ദേഹത്തിന് ഖുർആൻ വ്യാഖ്യാനം കേൾക്കാനുള്ള അവസരമുണ്ടായിട്ടുണ്ടോ ഇല്ലേ എന്നും അറിഞ്ഞുകൂടാ**. താങ്കൾ

---

* ഈ ബഹുമാന്യനായ സ്നേഹിതൻ അധികമായ ശ്രദ്ധ ചെലുത്തുമെങ്കിൽ, വളരെവേഗം അദ്ദേഹത്തിന്റെ വെളിപാടുകളിൽ പരിപൂർണ്ണത നേടിത്തുടങ്ങുന്നതായിരിക്കും.

** താങ്കളിൽ 'ലദുന്നി' ആയ ജ്ഞാനത്തിന്റെ ഉറവ് ഉണ്ടായ്‌വരാമെന്നതിനെ നാം നിഷേധിക്കുന്നില്ല. എന്നാൽ, ഇപ്പോൾ അതില്ല. സ്വപ്നങ്ങളിലും ദർശനങ്ങളിലും അലങ്കാരങ്ങളും രൂപകങ്ങളും അധികമായി ഉണ്ടാകും. എന്നാൽ, താങ്കൾ താങ്കളുടെ സ്വപ്നത്തെ വാസ്തവികതയിൽ ഏറ്റിവച്ചു. തിരുനബി(സ)യ്ക്ക് തന്റെ മുഖേന ഖലീലുല്ലാഹിന്റെ 'മർത്തബ' ലഭിച്ചതായി മുജദ്ദിദ് സാഹിബ് സർഹിന്ദി(റഹ്) ഒരു 'കശ്ഫി'ൽ കണ്ടിട്ടുണ്ടായിരുന്നു. ഇതിലും ഉപരിയായി, തിരുനബി (സ)

ദൈവത്തെ വിചാരിച്ച് ദ്വേഷപ്പെടാതെ! താങ്കൾ ഇതുവരെയും 'ബയ്അത്തി'ന്റെ യാഥാർത്ഥ്യം മനസ്സിലാക്കിയിട്ടില്ല. അതായത്, ബയ്അത്തിൽ എന്താണ് കൊടുക്കുന്നത് എന്നും എന്താണ് വാങ്ങുന്നത് എന്നും തന്നെ. നമ്മുടെ ജമാഅത്തിൽ എന്റെ കൈയിൽ ബയ്അത്ത് ചെയ്തിട്ടുള്ള ദൈവദാസരിൽ ഉജ്ജ്വല പ്രഭാവനും മഹാപണ്ഡിതനുമായ ഒരു ധന്യാത്മാവ് ഉണ്ട്. അത് ഹക്കീം ഹാഫിസ് ഹാജിയുൽഹറമൈൻ നൂറുദ്ദീൻ സാഹിബ് ആണ്. ലോകത്തെങ്ങുമുള്ള ഖുർആൻ തഫ്സീറുകൾ അദ്ദേഹം തന്റെ പക്കൽ സൂക്ഷിച്ചുപോരുന്നു. അദ്ദേഹത്തിന്റെ ഹൃദയം ആയിരക്കണക്കായ ഖുർആനിക ജ്ഞാനങ്ങളുടെ ഭണ്ഡാരമാകുന്നു. താങ്കൾക്ക് യഥാർത്ഥത്തിൽ ബയ്അത്ത് വാങ്ങാനുള്ള ശ്രേഷ്ഠത നല്കപ്പെട്ടിട്ടുണ്ടെങ്കിൽ ഖുർആന്റെ ഒരു അധ്യായം സത്യതത്ത്വങ്ങളോടും ദിവ്യജ്ഞാനങ്ങളോടുംകൂടി അദ്ദേഹത്തിന് കേൾപ്പിച്ചുകൊടുക്കുക. ഇക്കൂട്ടർ എന്റെ കൈയിൽ ബയ്അത്ത് ചെയ്തിട്ടുള്ളതും മറ്റ് വെളിപാടുവാദികളെയെല്ലാം കൈയൊഴിച്ചതും ഭ്രാന്തായതുകൊണ്ടൊന്നുമല്ലല്ലോ! താങ്കൾ ഹദ്റത്ത് മൗലാനാ സാഹിബിനെ പിന്തുടർന്നുവെങ്കിൽ എത്ര നന്നായിരുന്നു! താങ്കൾ ഒന്നാലോചിച്ചുനോക്കുക. പണ്ഡിതനായ അദ്ദേഹം തന്റെ ഉന്നതപദവികളെല്ലാം വലിച്ചെറിഞ്ഞ് എന്റെ സമീപത്ത് വന്നിരിക്കുന്നതും ഇവിടുത്തെ മൺകട്ടകൾ കൊണ്ടുണ്ടാക്കിയ കുടിലുകളിൽ സകല വിഷമങ്ങളും സഹിച്ചുകൊണ്ട് കഴിച്ചുകൂട്ടുന്നതും വെറുതെയാണോ? എന്താ, അദ്ദേഹം ഒന്നും കാണാതെയാണോ മനഃപൂർവ്വം ഈ വിഷമങ്ങളൊക്കെ സഹിച്ചുകൊണ്ടിവിടെ കഴിച്ചുകൂട്ടുന്നത്! നമ്മുടെ വെളിപാടുവാദിയായ സ്നേഹിതൻ, ഓർത്തുകൊള്ളട്ടെ, അദ്ദേഹം ഈ ചിന്താഗതികളിൽ ഗുരുതരമായ പിഴവുകൾ വച്ചുപുലർത്തുകയാണ്. അദ്ദേഹം തന്റെ ഇൽഹാമിയായ കഴിവുകൾ പ്രകടിപ്പിക്കുന്നതിന് മുമ്പേ തന്റെ ഖുർആനികജ്ഞാനങ്ങളുടെ മാതൃക ആദ്യം മൗലവി സാഹിബിനൊന്ന് കാണിച്ചുകൊടുക്ക

---

തന്റെ കൈയിൽ ബയ്അത്ത് ചെയ്തതായി ഹദ്റത്ത് ശാഹ്വലിയുല്ലാഹ് സാഹിബും(റഹ്) കണ്ടിരുന്നു. എന്നാൽ, അവർ ജ്ഞാനവൃദ്ധി കാരണം, താങ്കൾ വിചാരിച്ചതുപോലെ വിചാരിച്ചില്ല, മറിച്ച്, വ്യാഖ്യാനം നല്കുകയാണ് ചെയ്തത്.

ട്ടെ. ഈ അത്ഭുതകരമായ പ്രതിഭാസത്തിന്റെ പ്രകാശപ്പൊലിമ മുഖേന നൂറുദ്ദീനെപ്പോലുള്ള ഒരു ഖുർആൻഭക്തനിൽനിന്ന് ബയ്അത്ത് സ്വീകരിക്കട്ടെ. അപ്പോൾ ഞാനും എന്റെ ജമാഅത്തും താങ്കളിൽ ബലിയായിരിക്കും. ഏതാനും തെളിയിക്കപ്പെടാത്ത വെളിപാടുവാക്യങ്ങൾ അവ മുഴുവനുംതന്നെ ശരിയായിട്ടുള്ളതുമല്ലാതിരിക്കെ- സ്വയം ഇമാമുസ്സമാൻ എന്നു കരുതാവുന്ന നിലയിൽ ഒരാൾ എത്തിച്ചേരുമോ? എന്റെ പ്രിയപ്പെട്ടവരേ, 'ഇമാമുസ്സമാൻ' ആയിത്തീരുന്നതിന് അനേകം നിബന്ധനകൾ പൂർത്തീകരിക്കപ്പെടാനുണ്ട്. അപ്പോൾ മാത്രമെ അദ്ദേഹം ഒരു ലോകത്തെ നേരിടാൻ പ്രാപ്തനാകുമാറുള്ളൂ.

هزار نکتهٔ باریک تر ز مو اینجاست
نه هر که سر بتراشد قلندری داند

ഇവിടെ തലനാരിനേക്കാൾ നേർമയേറിയ അനേകം ചന്താതന്തുക്കളുണ്ട്. എന്തെങ്കിലും രഹസ്യതത്ത്വം പുറത്തുകൊണ്ടുവരുന്ന ഓരോരുത്തരും ദിവ്യപുരുഷൻ ആയിരിക്കണമെന്നില്ല.

എന്റെ പ്രിയപ്പെട്ട വെളിപാടുവാദി, ഇൽഹാമീ വചനങ്ങൾ അധികമായും തനിക്ക് ഇറങ്ങിക്കൊണ്ടിരിക്കുന്നു എന്ന ചതിയിൽ പെട്ടുപോകരുത്. ഞാൻ സത്യമായും സത്യമായും പറയുന്നു, എന്റെ ജമാഅത്തിൽ ഇത്തരം വെളിപാടുകാർ വളരെപ്പേരുണ്ട്. ചിലരുടെ ഇൽഹാമുകൾ ഒരുമിച്ചുകൂട്ടിയാൽ ഒരു പുസ്തകം തന്നെയാകും. സയ്യിദ് അമീർ അലി ശാഹ് ഓരോ ആഴ്ച കൂടുമ്പോഴും ഇൽഹാമുകളുടെ ഒരു പേജ്തന്നെ അയക്കാറുണ്ട്. ചില സ്ത്രീകൾ എന്നെ സത്യപ്പെടുത്തിക്കൊണ്ടുള്ള ഇൽഹാമുകൾ ലഭിക്കുന്നവരായുണ്ട്. അവർക്ക് അറബിഭാഷയുടെ ഒരക്ഷരം പോലും അറിയില്ല. എന്നാൽ, അറബിയിൽ ഇൽഹാം ഉണ്ടാകുന്നു. താങ്കളുടെ ഇൽഹാമുകളെ അപേക്ഷിച്ച് അവരുടെ വെളിപാടുകളിൽ പിഴവുകൾ കുറവാണെന്നതിൽ എനിക്ക് ആശ്ചര്യം തോന്നുന്നു. അവർക്കുണ്ടായ ചില ഇൽഹാമുകൾ, 1898 സെപ്തംബർ 28-ന് അവരുടെ സഹോദരൻ ഫതഹ് മുഹമ്മദ് ബുസ്ദാർ

അയച്ച കത്തുവഴി എനിക്ക് കിട്ടുകയുണ്ടായി. അത്തരം വേറെയും വെളിപാടുകാർ നമ്മുടെ ജമാഅത്തിൽ ഉണ്ട്. ഒരാൾ ലാഹോറിലാണ് വസിക്കുന്നത്. എന്നാൽ, അത്തരം വെളിപാടുകൾകൊണ്ട് ആരെങ്കിലും ഇമാമുസ്സമാനുമായുള്ള ബയ്അത്തിൽനിന്ന് സ്വതന്ത്രനായിത്തീരുമോ? എന്നെ സംബന്ധിച്ചിടത്തോളം ആർക്കെങ്കിലും ബയ്അത്ത് ചെയ്യുന്നതിന് ഒരു ഒഴികഴിവും പറയാനില്ല. എന്നാൽ, ബയ്അത്തിന്റെ ഉദ്ദേശ്യം ആത്മീയമായ ജ്ഞാനവൃദ്ധിയും സത്യവിശ്വാസത്തിന്റെ ദൃഢീകരണവുമാകുന്നു. അപ്പോൾ, താങ്കൾക്ക് ബയ്അത്ത് ചെയ്താൽ എന്ത് ജ്ഞാനങ്ങളാണ് പകരം പഠിപ്പിച്ചുതരിക എന്നു പറഞ്ഞുതന്നാലും. ഖുർആനിലെ എന്തെന്തു സത്യതത്ത്വങ്ങളാണ് വിവരിച്ചുതരിക? താങ്കൾ വന്നാലും! ഇമാമത്തിന്റെ വൈഡൂര്യച്ചെപ്പ് കാണിച്ചുതന്നാലും. ഞങ്ങളെല്ലാംതന്നെ ബയ്അത്ത് ചെയ്തുകൊള്ളാം!

حضرت ناصح گر آئیں دیدہ و دل فرش راہ
پر کوئی مجھ کو تو سمجھائے کہ سمجھائیں گے کیا

“വന്ദ്യനായ ഉപദേശകൻ ഹൃദയസാകല്യത്തോടെ വഴികടന്നു വരികയാണുപോലും! എങ്കിൽ, ആരെങ്കിലും എന്നെ ഒന്നു ധരിപ്പിച്ചുതരട്ടെ, അദ്ദേഹം എന്താണ് ധരിപ്പിക്കാൻ പോകുന്നതെന്ന്!”

ഞാനിതാ ഉച്ചത്തിൽ പറയട്ടെ, അല്ലാഹു എനിക്ക് എന്ത് അനുഗ്രഹിച്ചരുളിയോ അതുമുഴുവനും ഇമാമത്തിന്റെ അടയാളമായിട്ട് നല്കിയതത്രെ. ആർ ഈ ഇമാമത്തിന്റെ അടയാളത്തെ കാണിച്ചുതരികയും, അയാൾ അനുഗ്രഹമേന്മകളാൽ എന്നേക്കാൾ ഉയർന്ന ആളാണെന്ന് സ്ഥാപിക്കുകയും ചെയ്യുന്നുവോ, അയാളുടെ കൈയിൽ ബയ്അത്ത് ചെയ്യാൻ ഞാനിതാ തയ്യാർ! പക്ഷേ, അല്ലാഹുവിന്റെ വാഗ്ദാനങ്ങളിൽ മാറ്റമുണ്ടാകാൻ നിവൃത്തിയില്ല. ആർക്കും അതിന്നെതിരെ പൊരുതാനുമാവില്ല. ഇന്നേയ്ക്ക് ഇരുപത് കൊല്ലംമുമ്പേ ‘ബറാഹീനെ അഹ്മദി

യ്യാ'യിൽ ഈ ഇൽഹാം കാണാവുന്നതാണ്.

الرحمٰن علّم القرآن. لتنذر قومًا ما انذر
آبائهم و لتستبين سبيل المجرمين
قل انّی امرت وانا اوّل المؤمنين -

ഈ ഇൽഹാമിന്റെ അടിസ്ഥാനത്തിൽ അല്ലാഹു എനിക്ക് ഖുർആനികജ്ഞാനം അനുഗ്രഹിച്ചരുളിയിരിക്കുന്നു. 'അവ്വലുൽ മുഅ്മിനീൻ' (വിശ്വാസികളിൽ പ്രഥമൻ) എന്നും എനിക്ക് പേർ വച്ചിരിക്കുന്നു. എന്നെ അവൻ സമുദ്രത്തെപ്പോലെ ദിവ്യജ്ഞാനങ്ങളാലും സത്യതത്ത്വജ്ഞാനങ്ങളാലും നിറച്ചിരിക്കുന്നു. എനിക്ക് അവൻ അടിക്കടി ഇൽഹാം (ദിവ്യവെളിപാടുകൾ) നല്കിക്കൊണ്ടിരിക്കുന്നു. ഈ കാലഘട്ടത്തിൽ, ദൈവികജ്ഞാനങ്ങളിലും ദൈവസ്നേഹത്തിലും നിന്റെ ദിവ്യജ്ഞാനത്തോടും നിന്റെ സ്നേഹത്തോടും കിടപിടിക്കുന്നവൻ വേറെ ആരുമില്ല' എന്ന് അതിൽ പറയുന്നു. അതുകൊണ്ട് അല്ലാഹുവാണ, ഞാൻ ഗുസ്തിക്കായി ഇതാ, മൈതാനത്ത് ഇറങ്ങിയിരിക്കുന്നു. ആർ എന്നെ വിശ്വസിക്കുന്നില്ലയോ, അവൻ മരണശേഷം ലജ്ജിതനാകാനടുത്തിരിക്കുന്നു. അവൻ ഇപ്പോൾ അല്ലാഹുവിന്റെ ന്യായപൂർത്തിയുടെ കീഴിലാണുള്ളത്.

അല്ലയോ പ്രിയരേ, ദുൻയാവിന്റെ കാര്യത്തിലായാലും ദീനിന്റെ കാര്യത്തിലായാലും ഒരു പ്രവൃത്തിയും കാര്യപ്രാപ്തി (ലിയാഖത്ത്) ഇല്ലാതെ ചെയ്യാനാവുകയില്ല. ഞാനോർക്കുന്നു. ഇംഗ്ലീഷുകാരനായ ഒരു വലിയ ഉദ്യോഗസ്ഥന്റെ അടുക്കൽ ഒരു ഉയർന്ന കുടുംബത്തിലെ ഒരംഗം അയാളെ തഹസിൽദാർ ആക്കണമെന്ന ആവശ്യവുമായി ഹാജരാക്കപ്പെട്ടു. ആരെയാണോ ഇപ്രകാരം ഹാജരാക്കിയത് അയാൾ തികഞ്ഞ അജ്ഞനായിരുന്നു. അയാൾക്ക് ഉർദുപോലും അറിയില്ലായിരുന്നു. ആ ഇംഗ്ലീഷുകാരനായ ഉദ്യോഗസ്ഥൻ പറഞ്ഞു: 'ഞാൻ ഇയാളെ തഹസിൽദാർ ആക്കിയാൽ ഇയാളുടെ മുമ്പിൽ വന്നെത്തുന്ന കേസ്സുകളിൽ വിധി പറയുന്നത് ആരായിരിക്കും? അയാൾക്ക് അഞ്ചുറുപ്പിക

യുടെ കൂലിപ്പണിയല്ലാതെ മറ്റൊരു തൊഴിലും നൽകാൻ എനിക്ക് നിവൃത്തിയില്ല.' ഇപ്രകാരംതന്നെ അല്ലാഹുവും പറയുന്നു:

الله اعلم حيث يجعل رسالته

"റിസാലത്ത് (ദിവ്യദൗത്യം) ആരിൽ എപ്പോൾ എങ്ങനെ നിയോഗിക്കണമെന്ന് അല്ലാഹു നല്ലവണ്ണം അറിയുന്നു."

ആരുടെ അടുക്കൽ ആയിരക്കണക്കിൽ ശത്രുക്കളും സ്നേഹിതരും ചോദ്യങ്ങളും ആക്ഷേപങ്ങളുമായി വന്നെത്തുമോ അയാൾക്ക് നുബുവ്വത്തിന്റെ പ്രാതിനിധ്യം ഭരമേല്പിക്കപ്പെടുന്നു. ഒരു സ്ഥിരീകരണവുമില്ലാത്ത ഏതാനും ഇൽഹാമീ വചനങ്ങൾ ഒരാളുടെ കക്ഷത്തിൽ ഉണ്ടായിരിക്കുക എന്ന ബഹുമതി മാത്രം അതിന് മതിയാകുമോ? സമുദായവും ശത്രുസമൂഹവും അതുകൊണ്ട് തൃപ്തി കൈവരിക്കുമോ?

ഞാനിതാ ഈ പ്രബന്ധം അവസാനിപ്പിക്കുന്നു. ഇതിൽ വല്ല കടുത്ത പദപ്രയോഗവുമുണ്ടെങ്കിൽ എല്ലാ മാന്യന്മാരോടും അതോടൊപ്പം നമ്മുടെ സ്നേഹിതനായ വെളിപാടുവാദിയോടും ഞാൻ മാപ്പുചോദിക്കുന്നു. എന്തെന്നാൽ, ഞാൻ തികച്ചും സദുദ്ദേശ്യത്തോടെയാണ് ഈ ഏതാനും വരികൾ എഴുതിയിട്ടുള്ളത്. ഞാൻ എന്റെ പ്രിയപ്പെട്ട സ്നേഹിതനോട് ഹൃദയപൂർവ്വമായും ആത്മാർത്ഥമായും സ്നേഹം പുലർത്തുന്നവനാകുന്നു. അല്ലാഹു അദ്ദേഹത്തോടൊപ്പമുണ്ടായിരിക്കട്ടെ എന്നും ഞാൻ പ്രാർത്ഥിച്ചുകൊള്ളുന്നു!

വിനീതൻ,<br>
മിർസാ ഗുലാം അഹ്മദ്<br>
ഖാദിയാൻ, ഗുരുദാസ്പൂർ ജില്ല

h h h h h

# അഹ്മദിയ്യാ മുസ്‌ലിം ജമാഅത്തിൽ ചേരുന്നതിനുള്ള ബയ്അത്തിന്റെ നിബന്ധനകൾ

## (വാഗ്ദത്ത് മഹ്ദീ മസീഹ്(അ) പ്രസിദ്ധീകരിച്ചതനുസരിച്ച്)

ബയ്അത്ത് ചെയ്യുന്നയാൾ സത്യഹൃദയത്തോടുകൂടി ചെയ്യേണ്ടുന്ന പ്രതിജ്ഞ താഴെ ചേർക്കുന്നു:

1. ജീവാവസാനംവരെ ശിർക്കിൽ (സൃഷ്ടിപൂജ) നിന്ന് വിട്ടുനില്ക്കുന്നതാണ്.

2. കളവ്, വ്യഭിചാരം, ദുർന്നോട്ടം, എല്ലാവിധത്തിലുമുള്ള ദുഷ്കർമ്മങ്ങൾ, ചതി, പരദ്രോഹം, വിശ്വാസവഞ്ചന, സമാധാനഭംഗമുണ്ടാക്കൽ, രാജ്യദ്രോഹം തുടങ്ങിയ മാർഗ്ഗങ്ങളിൽനിന്ന് ദൂരപ്പെട്ടിരിക്കുന്നതും എന്തുതന്നെ വികാരാവേശങ്ങൾ വന്നാലും ശരീരേച്ഛകൾക്ക് അടിപ്പെട്ട് പോകാതിരിക്കുന്നതുമാണ്.

3. അല്ലാഹുവിന്റേയും റസൂൽതിരുമേനി(സ)യുടേയും കല്പനകളനുസരിച്ച് അഞ്ചുനേര നമസ്കാരങ്ങളും കൃത്യമായി നിർവ്വഹിക്കുന്നതും സാധ്യമാകുന്നിടത്തോളം തഹജ്ജുദ് നമസ്കരിക്കുന്നതും നബിതിരുമേനി(സ)യുടെ പേരിൽ സ്വലാത്തും സലാമും ചൊല്ലുന്നതും ദിവസവും തന്റെ കുറ്റങ്ങൾക്കായി മാപ്പിരക്കുന്നതും ‘ഇസ്തിഗ്ഫാർ’ ചെയ്തുകൊണ്ടിരിക്കുന്നതുമാണ്. അല്ലാഹുവിന്റെ ഔദാര്യങ്ങളെ ആത്മാർത്ഥമായ സ്നേഹവായ്പോടെ സ്മരിച്ചുകൊണ്ടിരിക്കുന്നതും ദൈവസ്മരണയും (ദിക്റെഇലാഹി) സ്തോത്രവും (ഹംദ്) നിത്യശീലമാക്കുകയും ചെയ്യുന്നതാണ്.

4. ശാരീരിക ദുരാവേശങ്ങൾക്കടിപ്പെട്ടുകൊണ്ട് ആർക്കുംതന്നെ, ദൈവസൃഷ്ടികൾക്ക് പൊതുവായും മുസ്‌ലിംകൾക്ക് പ്രത്യേകിച്ചും നാവുകൊണ്ടോ കൈകൊണ്ടോ മറ്റുപ്രകാരത്തിലോ അന്യായമായ യാതൊരു ക്ലേശവും ഉണ്ടാക്കുന്നതല്ല.

5. സന്താപാവസരത്തിലും സന്തോഷവേളകളിലും സുഖത്തിലും കഷ്ടപ്പാടിലും അനുഗ്രഹലബ്ധിയിലും ആപൽഘട്ടത്തിലും എല്ലാ അവസ്ഥകളിലും അല്ലാഹുവിനോട് വിശ്വസ്തത പുലർത്തുകയും ദൈവഹിതത്തിൽ സംതൃപ്തനായിരിക്കുകയും ചെയ്യുന്നതാണ്. ദൈവമാർഗ്ഗത്തിൽ എല്ലാവിധത്തിലുള്ള മാനഹാനിയും ക്ലേശങ്ങളും വരിക്കുവാൻ സന്നദ്ധനായിരിക്കുന്നതാണ്. എന്തുതന്നെ വിപത്തു നേരിട്ടാലും മുഖം തിരിച്ചുകളയാതെ മുമ്പോട്ടു കാൽവയ്ക്കുന്നതുമാണ്.

6. എല്ലാതരത്തിലുള്ള ദുരാചാരങ്ങളിൽനിന്നും ദുരാഗ്രഹങ്ങളിൽനിന്നും സ്വയം ഒഴിഞ്ഞുമാറുകയും വിശുദ്ധ ഖുർആന്റെ എല്ലാ ആജ്ഞകൾക്കും പൂർണ്ണമായി വിധേയനായിരിക്കുന്നതും എല്ലാ വഴികളിലും ദൈവവചനങ്ങൾക്കും തിരുനബി വചനങ്ങൾക്കും അനുസൃതമായി ചരിക്കുന്നതുമാകുന്നു.

7. അഹംഭാവം, മിഥ്യാഭിമാനം മുതലായവ പൂർണ്ണമായും ഉപേക്ഷിക്കുകയും വിനീതവും ലളിതവും സംസ്കാരപൂർണ്ണവും ശാന്തവും അനാഡംബരവുമായ ജീവിതം നയിക്കുകയും ചെയ്യുന്നതാണ്.

8. ദീനിനേയും ദീനിന്റെ അന്തസ്സിനേയും ഇസ്‌ലാമിന്റെ

ക്ഷേമത്തേയും സ്വന്തം ജീവനേക്കാളും മുതലിനേക്കാളും മാനത്തേക്കാളും മക്കളേക്കാളും മറ്റ് പ്രിയങ്കരമായതിനേക്കാളുമെല്ലാം കൂടുതൽ പ്രിയപ്പെട്ടതായി കണക്കാക്കുന്നതാണ്.

9. അല്ലാഹുവിന്റെ എല്ലാ സൃഷ്ടികളോടും ആത്മാർത്ഥമായ സഹാനുഭാവം പ്രദർശിപ്പിച്ചുകൊണ്ടിരിക്കുന്നതും അല്ലാഹു നല്കിയ കഴിവുകളും അനുഗ്രഹങ്ങളും മുഖേന മനുഷ്യകുലത്തിന് ഉപകാരങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതുമാകുന്നു.

10. നല്ല കാര്യങ്ങളിൽ (മഅ്റൂഫ്) അനുസരണം പുലർത്തുമെന്ന് സമ്മതിക്കുന്നതോടൊപ്പം കുടുംബബന്ധങ്ങളിലോ ഭൗതികമായ ഇതരബന്ധങ്ങളിലോ സേവകഭാവങ്ങളിലോ കാണപ്പെടാത്തതരത്തിലുള്ള ഒരു സുദൃഢ സാഹോദര്യബന്ധം ഈ വിനീതനുമായി (ഹദ്റത്ത് അഹ്മദുമായി) പുലർത്തുന്നതും അത് മരണംവരെ നിലനിറുത്തിപ്പോരുന്നതുമാണ്. ***ഇൻശാഅല്ലാഹ്***. (ഇശ്തിഹാർ, തക്മീലെ തബ്ലീഗ്, 1889 ജനുവരി 12)